# THE CHURCH WEEKLY

Vol IX | SUNDAY 21st AUGUST 1955 | PRICE 2 ANNAS A COPY | No. 33


## OUR RESPONSE TO THE CHANGING WORLD

**Fr. Huntleyssje**

*The second address given in the last session of the Syrian Student Conference held at Vennikulam.*

There are two classes of people to deal with, one to which one speaks with difficulty, & another to which one speaks in vain.

The second is more numerous & obstinate than at first sight would appear; there are multitudes of them in all our villages & towns round about us—This class is obstinate & hard to move because they have got into a state of mind which we are all in danger of falling into, due to our slot & sluggishness, & they consist of people who will never believe that thing will ever be different from what they are at the moment. From time to time under the persuasion of a clever speaker they might feel a little disquiet, but soon their sluggishness of mind returns & they go on behaving as though nothing would ever change. They live in a dream world, They are what we call today 'escapists'

The other class one can speak to, perhaps not in vain, but with diffficulty. Difficulty, because they believe big changes must come. but they have no power of decision, & cannot make up their minds what to do. So the first thing to think about regarding our response as Christians to a changing world is (a) to face reality & (b) to have the power of decision Not to be afraid. Not to cross our bridges before we come to them. We must be like our Lord & steadfastly set our faces towards our new situations (S. Luke ix; 51), We can only do this if we are supernatural Christians. By that I mean we should be, we must be, men who are possessed of & possessed by God, the whole truth of God, & His scheme for our salvation in the Incarnation, Life, Passion, Death, Resurrection & Ascension of Christ Jesus our Lord & Saviour as given to us by His Church.

I will come back to this later.

The problem of living a Christian life in a non-Christian society or world, is now very present to us, & it is a different problem from what our fathers had to face. It is a pressing problem. On all sides we are in danger of becoming de-christianised by all sorts of unconscious pressures. We live in a largely non-Christian country (about one Christian to forty non-Christians is the present ratio). France, once the land of saints, is now a Mission land. There is a pointer for us. We are faced with non-Christirn sometimes even an anti-Christian literature. In some Hindu schools our Lord's Life is taught, true, but only up to His death. A good man who lived & died. He can find a place in the Hindu Panthoon. We are treated to films which have little or nothing of what is Christian in them. There is constant propaganda all about us which is non-Christian & often anti-God, when put out by the Communists. Our response to all this must be the response of a full, active, practising Christian faith

A Greek story tells of how outside the city of Thebes there sat a monster called the Sphinx. To every passer-by she put a riddle, what creature has two feet, three feet & four feet? And is weakest when it has most feet? Those who failed to solve the riddle she destroyed. The menace was eventually removed by Oedipus, who answered that it is man who crawls on all fours as a baby then walks upright on two feet & finally moves only with the aid of a stick.

It is becoming more & more apparent that the world we live in is a sphinx. She propounds for us a riddle, & she will destroy us if we cannot solve it. How can a Christian live at peace in a world which is rapidly becoming a single neighbourhood?

The shocking record of Fascism, Communism & Shintoism has refuted the antique falsehood that it does not matter what you believe: It does. Your belief when sincerely & intelligently held will colour everything you say & do.

We are discussing our response to the changing world in which we find ourselves. We must try to be clear & certain about our response. So we must be clear about the man on crutches, & we must answer the riddle.

'Be ye therefore perfect, as your heavenly Father is perfect. (S. Matt. V, 48). Be you perfect as or like as your Father in heaven is perfect. It does not mean that we are to be perfect with God's perfection. That is impossible. It means rather that as He is perfect divinely so also we must be perfect humanly, each one in his own way.

An inferior artist will be content if his critics pass his work. But a truly great artist cannot rest until his work exactly expresses the idea in his mind. It is the function of works of art to declare to all

comers the immanence of the infinite in the finite, testifying that a world of values exists superior tomours and embodied in them

Such an artist is always seeking to bring heaven down; he is transcendent, supernatural. It needs a great discipline to understand him, and it is necessary to importune the senses with a beggar's obstinacy until they release their hidden gold. (Recently, an artist in Bombay was sent to gaol for indecent art, claiming to be modern).

God is an Artist whose masterpiece is man, and he will not be satisfied with anything less than perfection When a boy with a brilliant mind is allowed to leave school without going to a University, or when a musician sacrifices a promising career to play in a dance band, that is a sin It is not what we call a colloquialism, but real. God intends the best for us.

Like the Sphinx the world puts her riddle: What is man? To this riddle the Christian gives a threefold answer. Man was created a little lower than the angels: the Fall finds him lower than the beasts: man can be restored to honour and glory.

Our response is to understand our situation, the new situation in the world, and to face it.

You know the story of John Sebastian Batch the famous German musician. When he sought to give musical expression to the very kernel of Christian truth, he turned to the Mass for his words. The B minor Mass opens with the poignant cry of the whole chorus and orchestra, Kyrie Eleison, Lord, have mercy and in the fugue which follows all the voices and the instruments independently take up the theme; there are no other words, simply Kyrie Eleison, which come so often in the Holy Qurbana.

There must be humility, too, in facing our situation.

Now abideth faith, Hope and Charity, these three……

---

## ചർച്ച്‌വീക്കിലി വരിസംഖ്യ

(എപ്പോഴും മുൻകൂർ)

| | രൂ. | ണ. | സ. |
|---|---|---|---|
| ഒരു വർഷത്തേക്ക് | 6 | 0 | 0 |
| ആറു മാസത്തേക്ക് | 3 | 0 | 0 |
| ഒററപ്രതി | 0 | 2 | 0 |

അസ്സീസിലെ ഫ്രാൻസിസ് 41

# പടിയടച്ചു പുറംതള്ളപ്പെട്ട കുമാരിയുടെ പുനഃസ്വീകരണം

(എം. കുര്യൻ കോതമംഗലം.)

അദ്ദേഹം ക്ലിഷ്ടതരമായ വ്യാകുലചിന്തകളെ വിട്ട്, 'അവയിൽ നിന്ന് ഒളിച്ചുമാറി, കർമ്മസരണിയിലേക്കു നിഷ്ക്രമിച്ചു. ആശങ്കകളെ ദൂരകോടിയിൽ തള്ളി, പഴയ വിശ്വാസം അദ്ദേഹം വീണ്ടെടുത്തു. തനിക്കു ലഭിച്ച ദർശനത്തോട് വിശ്വസ്തത പാലിക്കുക മാത്രമാണ് തന്നാൽ കരണീയമായിട്ടുള്ളതെന്ന് ആ യുവാവു വിചാരിക്കാൻ തുടങ്ങി. അങ്ങനെ തന്റെ സഹോദരന്മാർക്ക് ഒരു വിടവാങ്ങൽ സന്ദേശം നൽകി. അദ്ദേഹം ഒരു പുതിയ പ്രസംഗപര്യടനത്തിനിറങ്ങിത്തിരിച്ചു. സഹോദരങ്ങൾക്കു നൽകിയ ഉപദേശം ഇപ്രകാരമാണ്.—

"നിങ്ങളുടെ സർവവിധ വ്യാകുലചിന്തകളും ദൈവത്തിൽ സമർപ്പിക്കുക, അദ്ദേഹം നിങ്ങളെ കാത്തുപരിപാലിച്ചുകൊള്ളും"

കുറെ നാളത്തേക്ക് അദ്ദേഹം മടങ്ങിവന്നില്ല. അദ്ദേഹത്തിന്റെ അസാന്നിദ്ധ്യത്തിൽ മത്സരികൾ ഉണർന്നു പ്രവർത്തനമാരംഭിച്ചു.

1219-ാം വർഷം പെന്തിക്കോസ്തുകാലത്തു നടന്ന ഫ്രാൻസിസ്കൻ സഹോദരങ്ങളുടെ ചാപ്റ്റർ സമ്മേളനത്തിൽ സംബന്ധിക്കാൻ ഫ്രാൻസിസ് മടങ്ങിയെത്തി. "പായ്കളുടെ ചാപ്റ്റർ" എന്ന അപരാഭിധാനത്താൽ അറിയപ്പെടുന്ന ഈ മഹാസമ്മേളനത്തിൽ, ഇററലി. ഫ്രാൻസ്, സ്പെയിൻ എന്നീ രാജ്യങ്ങളിൽനിന്നായി അയ്യായിരത്തോളം സഹോദരന്മാർ സംബന്ധിച്ചു. വമ്പിച്ച ജനതതി കുന്നുംമലയും കടന്നു സ്പോളറേറാ സമതടത്തിലേക്കൊഴുകി. മേയ്മാസം ഒടുക്കമായിരുന്നു. അതികഠിനമായ വെയിൽ, വയലുകളിലും പോർട്ട്യങ്കുലയ്ക്കു ചുററുമുള്ള വനത്തിലും, സൂര്യാതപത്തിൽ നിന്നു മറഞ്ഞു വിശ്രമിക്കുന്നതിനുള്ള താൽക്കാലിക ക്യാമ്പുകൾ ഉയർന്നുവന്നു. ഉയർത്തി നാട്ടിയ കമ്പുകളിൽ തങ്കപ്പായ് വിടർത്തിവിരിച്ചു കെട്ടിയ ഈ ക്യാമ്പുകൾ, പായുകളുടെ ഒരു നഗരത്തിന്റെ പ്രതീതി ജനിപ്പിച്ചു. ഇതു ഫ്രാൻസിസിനു് അത്യധികം ആഹ്ളാദസന്ദായകമായിരുന്നേനേ. എന്നാൽസമ്മേളനരംഗത്തെ സമീപിച്ചതോടെ മറെറാരു കാഴ്ച അദ്ദേഹത്തെ സ്തബ്ധചിത്തനാക്കി. അത്ഭുതവും വേദനയും ആ ഹൃദയത്തെ പിടിച്ചുലച്ചു. പെട്ടെന്നു മുമ്പോട്ടുള്ള ഗതി നിലച്ചു, പോർട്ട്യങ്കുലയിലെ കൊച്ചുചാപ്പലിനു തൊട്ടടുത്തായി, തന്റെ അസാന്നിദ്ധ്യത്തിൽ, ആരോ ഒരു നെടുങ്കൻ ഹാൾ കല്ലും കുമ്മായവുംകൊണ്ടു പണി കഴിപ്പിച്ചിരിക്കുന്നു! 'ചെറിയോരിടത്തിലെ മർത്തമറിയം ചാപ്പലിനു സമീപമായി വാസ്തവത്തിൽ ഒരു വലിയോരിടം തലയുയർത്തി നിൽക്കുന്നു. ഈ കെട്ടിടം പണിയുന്നതു സംബന്ധിച്ചു യാതൊരു മനുഷ്യനും ഫ്രാൻസിസിനോട് ഒരക്ഷരം ശബ്ദിച്ചിരുന്നില്ല. ആ കെട്ടിടം ശത്രുവിന്റെ ഒരു വെല്ലുവിളിയായി ഫ്രാൻസിസിനു തോന്നി. ആ ഹാളിന്റെ മുൻവശത്ത് വാതിലിന്റെ മുകളിലായി വലിയ അക്ഷരത്തിൽ "വഞ്ചന" എന്നു പേരെഴുതി വച്ചിരുന്നെങ്കിൽ അതു പ്രത്യക്ഷരം യഥാർത്ഥമാകുമായിരുന്നു. എന്താണിതിന്റെ അർത്ഥം? തന്റെ സമൂഹത്തിന്റെ രാജ്ഞിയായ ദാരിദ്ര്യാംബിക തിരസ്കൃതയായെന്നു തന്നെ. ആ അംബികയെ വനത്തിലും പർവതസാനുക്കളിലും അനാഥയായി അലയുന്നതിനു പടികടത്തിവിട്ടുമെന്നാണതിന്റെ അർത്ഥം. എന്തൊരു പരിവർത്തനം! അയ്യോ! റിവോടോർറേറായിലും കാർസേരിയിലെ ഗുഹകളിലും കഴിച്ച ദിവസങ്ങളുടെ കുളിർമ്മയേറിയ സ്മരണകൾ! ബർണാർഡിന്റെയും പീറററുടെയും ഗൈൽസിന്റെയും കൂടെ പർണ്ണശാലകളിൽ കഴിച്ച ദിനരാത്രങ്ങൾ!!

അതൊരു വെല്ലുവിളിയുടെ അഭിനയമാണെങ്കിൽ ഫ്രാൻസിസും ഒട്ടും മോശമായ ഒരു കലാകാരനല്ല. അദ്ദേഹത്തിന്റെ മനസ്സിൽ അമർഷം ഓളം വെട്ടി. രോഷവും താപവും അദ്ദേഹത്തെ അസ്വസ്ഥനാക്കി. എന്താണു സംഭവിക്കുന്നതെന്നു മററുള്ളവർ ധരിക്കുന്നതിനു മുമ്പു ഫ്രാൻസി

സ് വിശാലമായ ആ കെട്ടിടത്തിനു പുറത്തു കയറി. തൻെറ ആദ്യസഹോദരന്മാരിൽ ചിലർ സഹായിക്കാനുമെത്തി. ഓടും പട്ടികകളും തെക്കും വടക്കും നാലുഭാഗത്തേക്കും പറന്നുവീണുതുടങ്ങി. ദിരിദ്രകുമാരിയെ അപമാനിക്കാൻ ഉദ്യമിക്കുന്നവക്ക് ഒരു വെല്ലുവിളിയായിരുന്നു താഴെ പതിച്ച ആ ഓരോ ഓടും. അവിടെ കൂടിയിരുന്ന സഹോദരന്മാർ നിശ്ശബ്ദം, സംഭീതരായി, നോക്കിനിന്നതേയുള്ളു. പ്രതിഷേധിക്കുന്നതിനു് അവരുടെ നാവു് അനങ്ങിയില്ല. ചാപ്റ്ററർ സമ്മേളനത്തിനുള്ള സജ്ജീകരണങ്ങൾ നോക്കിക്കാണുന്നതിനെത്തിയ നഗരവാസികളും ആശ്ചര്യ്യപൂർവം നോക്കിനിന്നതേയുള്ളു. ആ സമതലത്തിൽ, ജനപ്രവാഹത്തെ നിയന്ത്രിക്കുന്നതിനു അസ്സീസിനഗരസഭ നിയോഗിച്ചിരുന്ന പോലീസുകാർ, ഏതോ കലാപം നടക്കുന്നെന്നു കേട്ട്, ധ്രുതഗതിയിൽ മന്ദിരം പൊളിക്കുന്നിടത്തെത്തി. ഫ്റാൻസിസും സഹോദരന്മാരും മേൽപ്പുരയിൽ കയറിനിൽക്കുന്നതും മേൽപ്പുര നാലുപാടും ചിതറിപ്പോകുന്നതുമായ കാഴ്ചയാണ് അവർ കണ്ടതു്. ഈ നശീകരണപ്രവൃത്തി നിറുത്തണമെന്നു് അവർ വളരെ മര്യാദയോടുകൂടി വിളിച്ചുപറഞ്ഞു.—

"സഹോദരാ, ഈ കെട്ടിടം നശിപ്പിക്കാൻ നിങ്ങൾക്കവകാശമില്ല അതു നിങ്ങളുടെ സ്വന്തമല്ല. ഇവിടം സന്ദർശിക്കുന്ന ഈ സഹോദരന്മാരെയെല്ലാം സ്വീകരിക്കുന്നതിനുവേണ്ടി അസ്സീസിനഗരസഭ സ്വന്തം ചെലവിൽ പണിത ഒരു കെട്ടിടമാണിതു്.

ഫ്റാൻസിസ് അല്പ ശ്രദ്ധിച്ചു. തൻെറ അക്ഷമയിൽ അസ്വസ്ഥനായതുകൊണ്ടോ, തൻെറ സ്വന്തനഗരം പ്രദർശിപ്പിച്ച സൗമനസ്യത്താൽ സ്പർശിതനായിട്ടോ, അദ്ദേഹം ഇപ്രകാരം മറുപടി പറഞ്ഞു.—

"കൊള്ളാം, നിങ്ങൾ പറയുന്നതുപോലെ, ഈ കെട്ടിടം നിങ്ങടേതാണെന്നുവരുകിൽ, ഞാനതു ഇനിയും പൊളിക്കുന്നില്ല."

അദ്ദേഹം ശോകപരവശനായി, താഴെയിറങ്ങി; സ്വന്തം വാക്കുകൾ തന്നെ അദ്ദേഹത്തിനു ബോദ്ധ്യപ്പെട്ടില്ലെന്നു തോന്നും. സമൂഹനിയമത്തിനു് തികച്ചും വിരുദ്ധമായ നിലയിൽ ഒരു കെട്ടിടം നിർമ്മിക്കാൻ, തൻെറ അസാന്നിദ്ധ്യത്തിൽ, അനുകൂലിച്ച സഹോദരന്മാരുടെ മനസ്ഥിതിയെപ്പററി അദ്ദേഹം പരിതപിക്കുകയും അവർ യാതൊരാവശ്യത്തിനായും അതു് ഉപയോഗിക്കാൻ പാടില്ലെന്നു നിഷ്ക്കർഷിക്കുകയും ചെയ്തു.

ഫ്റാൻസിസിൻെറ ആ ശോകഭാവം, മററു സകലവിധത്തിലും വളരെ. വിജയപ്രദമായി നടന്ന ആ മഹാസമ്മേളനത്തിൽ, നിഴൽ വീഴ്ത്തുകതന്നെ ചെയ്തു. വമ്പിച്ച ഒരു മഹാപുരുഷാരമാണ് ആ സമതലത്തിൽ ആഗതരായിട്ടുള്ളതു്. സംഖ്യാബാഹുല്യം ഗുണപൗഷ്കല്യത്തിലുള്ള മാന്ദ്യത്തിനു കാരണമായിത്തീരാതിരിക്കില്ല. അസ്സീസ്സിക്കുന്നിനു പുറത്തുള്ള സമതലത്തിൽ നടന്ന ഈ മഹാസമ്മേളനത്തിൽ വച്ചു് ഫ്റാൻസിസ്സനിസത്തിൻെറ നിർമ്മല ജലവാഹിയായ ശുദ്ധജലനദി ലോകമയമായ ഉപ്പുജലവേലിയേററവുമായി കൂടിക്കലരുകയാണുണ്ടായതു്. ആദ്യകാലത്തെ പുതുമയും മധുരിമയും വളരെയധികം ഇവിടെയും ദൃശ്യമാണ്. കർത്താവിൻെറ തിരുവത്താഴത്തിൽ പങ്കുചേരുന്നതിനു് 5000 പേരോളം സന്നിഹിതരായിരിക്കുന്നു. ഇവരുടെ ആഹാരത്തിനുവേണ്ട യാതൊരു സജ്ജീകരണങ്ങളും ഫ്റാൻസിസ് ഏർപ്പാടു ചെയ്തിരുന്നില്ല. പലരും ഇതിൽ അത്ഭുതം പ്രകടിപ്പിച്ചു. എന്നാൽ കർത്താവു് ഫ്റാൻസിസിനെ കൈവെടിഞ്ഞില്ല. അസ്സീസ്സിലെയും കന്നാറയിലെയും ബാസ്റ്റ്യയിലെയും ജനങ്ങൾ അവരുടെ കഴുതപ്പുറത്തു് ധാരാളം ആഹാരവിഭവങ്ങൾ കയററിക്കൊണ്ടുവന്നു, ക്ഷുദ്ധാർത്തരായ സഹോദരന്മാർക്കു് വിതരണം ചെയ്തു. അവരുടെ ഔദാര്യ്യത്തിൻെറ സ്വഭാവം കണ്ടു ഫ്റാൻസിസിനെ അടുത്തറിഞ്ഞുകൂടാത്ത സമൂഹത്തിലെ ഇളയ സഹോദരന്മാർ അത്ഭുതപരവശരായി.

സമ്മേളനാദ്ധ്യക്ഷനായ കർദ്ദിനാൾ യൂഗോലിനോ വരുന്നെന്നു കേട്ട്, ആയിരം സഹോദരന്മാരും അദ്ദേഹത്തെ സ്വീകരിക്കാൻ ഒരു ഘോഷയാത്രയായി ഒരുങ്ങി നീങ്ങി. പെറുഗ്യാ—ഫോളിഗ്നോ പാതവഴിയാണ് കർദ്ദിനാൾ വരുന്നതു്. അനേകം പ്രഭുക്കന്മാരും മെത്രാപ്പോലീത്താമാരും മററും അകമ്പടിസേവിച്ചുള്ള ഒരു ഗംഭീരമായ എഴുന്നെള്ളത്തു്. "കർത്താവിൻെറ സൈന്യം" കറുത്ത ഉടുപ്പണിഞ്ഞു്, നഗ്നപാദരും നഗ്നശീർഷരുമായി തനിക്കെതിരെ, തന്നെ സ്വീകരിക്കാൻ, വരുന്നതു് കണ്ടു് യൂഗോലിനോ വികാരവിവശനായി: അദ്ദേഹം കുതിരയുടെ കടിഞ്ഞാൺ പിടിച്ചു, താഴെയിറങ്ങി. വിലയേറിയ തൻെറ ഉടുപ്പുകളും ചെരിപ്പുമഴിച്ചുവച്ചു; ഒരു കാസ്സക്കുമാത്രം ധരിച്ചു്, നഗ്നപാദനായി, സഹോദരന്മാർ എല്ലാവരുടെയും പുറകിൽ അദ്ദേഹം സമ്മേളന രംഗത്തേക്കു തിരിച്ചു. വളരെ

ഉൽകൃഷ്ടമായ ഒരു ദൃഷ്ടാന്തം! ഫ്റാൻസിസ് സദാ അദ്ദേഹത്തെ സ്നേഹിച്ചിരുന്നുവെന്നതിൽ അത്ഭുതമില്ല.

സമ്മേളനത്തിൽ, ആദ്യകാലത്തെ സ്വച്ഛതയുടെ ആത്മാവ് വ്യാപരിച്ചിരുന്നുവെന്നതിനൊരുദാഹരണമാണ്, സാരസന്മാരുടെ അടുക്കൽ പോകാൻ മിഷ്യനറിമാരെ ആവശ്യപ്പെട്ടപ്പോൾ, വിപത്തിനെയൊന്നും കൂസാതെ അനേകമനേകം സഹോദരന്മാർ മുമ്പോട്ടു വന്നുവെന്നുള്ളത്. തങ്ങളുടെ യാത്ര മിക്കവാറും രക്തസാക്ഷിമരണത്തിൽ കലാശിക്കുമെന്നുറച്ചുകൊണ്ടുതന്നെയാണ് അവർ എഴുന്നേററു നിന്നതും.

മറെറാരു ചിത്രം അവഗണിക്കപ്പെട്ടുകൂടാ. മത്സരത്തിന്റെ പുതിയ ആത്മാവ് സമ്മേളനാന്തരീക്ഷത്തിൽ അവിടവിടെ തലയുയർത്താതിരുന്നില്ല. സമൂഹനിയമങ്ങൾ ആഗസ്റ്റൈൻ സന്യാസിമാരുടേതിനോ ബനഡിക്റ്റൈൻസിന്റേതിനോ തുല്യമാക്കി കാഠിന്യം ലഘൂകരിക്കണമെന്ന് ചില സഹോദരന്മാർ യൂഗോലിനോയുടെ അടുക്കൽ നിവേദനം സമർപ്പിച്ചു. "പ്രഭോ, ബുദ്ധിമാന്മാരും വിവേകശാലികളുമായ സഹോദരന്മാരുടെ ഉപദേശം കൈക്കൊള്ളുവാനും ചിലപ്പോഴെങ്കിലും അവരാൽ നയിക്കപ്പെടാനും അങ്ങ് ഫ്റാൻസിസിനെ നിർബന്ധിക്കണമെന്ന് ഞങ്ങൾ അപേക്ഷിക്കുന്നു". ഈ വിവരം കർദ്ദിനാൾ ഫ്റാൻസിസിനെ അറിയിച്ചു. അദ്ദേഹം ശ്രദ്ധിച്ചു കേട്ടു; അവിടെവച്ച് ഒരക്ഷരം മറുപടി പറഞ്ഞില്ല. കർദ്ദിനാളിന്റെ കൈയ്ക്കു പിടിച്ച് ഫ്റാൻസിസ് ചാപ്ററർ സമ്മേളനത്തിലേക്കു നടന്നു. അവിടെ വച്ച് അദ്ദേഹം സഹദോരന്മാരെ അഭിസംബോധന ചെയ്തു:

"എന്റെ സഹോദരന്മാരേ, എന്റെ സഹോദന്മാരേ, ലളിത ജീവിത മാർഗ്ഗത്തിലേക്ക് കർത്താവെന്നെ വിളിച്ചു. അതു് കൊണ്ടു്, കർത്താവു് എനിക്കു കാണിച്ചു തന്നതൊഴികെ മററു യാതൊന്നും നിങ്ങൾ എന്നെ ചൂണ്ടിക്കാണിക്കേണ്ടതില്ല. വിശുദ്ധ ആഗസ്റ്റിനോസിന്റേയോ വിശുദ്ധ ബനഡിക്ടിന്റേയോ വിശുദ്ധ ബർണാഡിന്റേയോ നിയമാവലി എന്നെ കാണിക്കേണ്ടതില്ല. ഞാൻ ലോകത്തിൽ ഒരു പുതിയ നിയമമായിരിക്കുന്നതിനു് കർത്താവു് ആഗ്രഹിക്കുന്നതായി അദ്ദേഹം എന്നോടു കല്പിച്ചു. ഈ ശാസ്ത്രത്തിന്റേതിൽ നിന്നു വ്യത്യസ്തമായ മറെറാരു മാർഗ്ഗത്തിലൂടെ അദ്ദേഹമെന്നെ നയിക്കുമെന്നും അരുളിച്ചെയ്തു . . :. .

കർദ്ദിനാൾ അത്ഭുത പരതന്ത്രനായി; എല്ലാ സന്യാസി സഹോദരന്മാരും വളരെയധികം ഭയം പൂണ്ടു.

ആഫ്റിക്കയിൽ അവർ നേരിടേണ്ടിവരുന്ന വിപത്തുകളെപ്പററി പരാമർശിച്ചുകൊണ്ടു് അദ്ദേഹം നൽകിയ ഉപസംഹാര വചനങ്ങളിലും ശോകഭാവം ഉടനീളം മുദ്രിതമായിട്ടുണ്ടു്

"വാൽസല്യമക്കളേ, ദൈവവിശ്വാസം സാരസന്മാരുടെ ദേശത്തു പ്രസിദ്ധം ചെയ്യേണ്ടതിനു് നിങ്ങളെ അഫ്രിക്കിലേക്ക് അയയ്ക്കുവാൻ ദൈവം എന്നോടാജ്ഞാപിച്ചിരിക്കുന്നു...... പ്രേമഭാജനങ്ങളേ, നിങ്ങളുടെയിടയിൽ സമാധാനവും ഐക്യവും അജയ്യമായ സ്നേഹസൗശീല്യങ്ങളും സദാ വ്യാപരിക്കട്ടെ. ദൈവഹിതം കൂടുതൽ ഭംഗിയായി നിറവേററുന്നതിനു് ഇവ അത്യന്താപേക്ഷിതമാണു്. പരീക്ഷകൾ വരുമ്പോൾ ക്ഷമയോടെ സഹിക്കുക, വിജയലഹരിയിൽ ഉന്മത്തരാകാതെ വിനയശീലം പാലിക്കുക. ദാരിദ്ര്യത്തിൽ ക്രിസ്തുവിനെ മാതൃകയായി സ്വീകരിച്ചു് അക്കാലടികളെ പിന്തുടരുക. അദ്ദേഹം ദരിദ്രനായി പിറന്നു, ദാരിദ്ര്യത്തിൽ ജീവിച്ചു, ദാരിദ്ര്യത്തിൽ മരിച്ചു. നമ്മുടെ കർത്താവിന്റെ കഷ്ടാനുഭവങ്ങൾ സദാ ഓർമ്മയിൽ വച്ചുകൊള്ളുന്നതിനും, അങ്ങനെ അദ്ദേഹത്തിനുവേണ്ടി കഷ്ടപ്പെടുന്നതിനു മനസ്സുണ്ടാകുന്നതിനും വേണ്ടിയാണു് ഞാൻ ഇക്കാര്യം എടുത്തു കാണിച്ചു്, നിങ്ങളോടഭ്യർത്ഥിക്കുന്നതു്.

ആ സഹോദരന്മാർ ഇപ്രകാരം മറുപടി പറഞ്ഞു." പിതാവേ, അവിടുത്തേക്കു് ഇഷ്ടമുള്ള ദിക്കിൽ ഞങ്ങളെ പറഞ്ഞയച്ചാലും. അങ്ങേ ഇഷ്ടം എന്തു തന്നെയായാലും അതു നിവർത്തിക്കാൻ ഞങ്ങൾ തയ്യാറാണു്. അങ്ങു് സദാ അങ്ങയുടെ പ്രാർത്ഥനയാൽ ഞങ്ങളെ സഹായിക്കണമെന്നൊരു അപേക്ഷമാത്രമേ ഞങ്ങൾക്കുള്ളൂ. ഞങ്ങൾക്കു ചെറുപ്പമാണു്, ഇററലി വിട്ടു വെളിയിൽ ഞങ്ങൾ സഞ്ചരിച്ചിട്ടില്ല. ഞങ്ങൾ പോകുന്ന ദേശത്തെ ജനങ്ങളെപ്പററി ഒന്നുംതന്നെ ഞങ്ങൾക്കറിഞ്ഞുകൂടാ. ക്രിസ്ത്യാനികളെ കാണുന്ന ക്ഷണത്തിൽ ക്രുദ്ധിക്കുന്ന ക്രൂരരാണെന്നു മാത്രം കേട്ടിട്ടുണ്ടു്. നമ്മുടെ ദാരിദ്ര്യചിഹ്നമായ ഉടുപ്പും ചരടും ധരിച്ച ഞങ്ങളെ കാണുമ്പോൾ അവർ പരിഹസിച്ചു ചിരിച്ചേക്കാൻ മതി. കിറുക്കന്മാരായി ഞങ്ങളെ മുദ്രയടിച്ചേക്കാം. അതുകൊണ്ടു്, അവിടുത്തെ പ്രാർത്ഥന ഞങ്ങൾക്കു് ഏററവും ആവശ്യമാണു്. ഉത്തമനായ പിതാവേ, അങ്ങയുടെ സാന്നിദ്ധ്യത്തിൽ, ദൈവഹിതം നിറവേററാൻ ഞങ്ങൾ എങ്ങനെ പ്രാപ്തരാകും?„

ആ അഭ്യർത്ഥന ഫ്റാൻസിസിന്റെ വികാരതന്ത്രികളെ ഗാഢമായി സ്പർശിച്ചു. അദ്ദേഹം പറഞ്ഞു: "നിങ്ങളുടെ സകല ഭയങ്ങളും ദൈവത്തിൽ സമർപ്പിക്കുക. നിങ്ങളെ അയയ്ക്കുന്നവൻ നിങ്ങൾക്കു ശക്തി നൽകി നിങ്ങളെ അനുഗ്രഹിക്കും.

അവർ സമൂഹനായകന്റെ മുമ്പിൽ മുട്ടുകുത്തി, അദ്ദേഹത്തിന്റെ കരങ്ങൾ ചുംബിച്ചു, അനുഗ്രഹാശിസ്സുകൾ അർത്ഥിച്ചു. ഫ്റാൻസിസ് അവരെ ആശിർവദിച്ചു. "ദൈവത്തിന്റെ അനുഗ്രഹങ്ങൾ അപ്പോസ്തോലന്മാരുടെ മേൽ ആവസിച്ചതുപോലെ, നിങ്ങളുടെ മേലും വന്നു് ആവസിക്കുമാറാകട്ടെ. ഭയപ്പെടരുതു്, കർത്താവു നിങ്ങളോടുകൂടെയിരുന്നു്, നിങ്ങൾക്കുവേണ്ടി പടവെട്ടുന്നുണ്ടു്.„

# തടാകമാശ്രമസ്മരണകൾ

പി. പി. വർക്കി.

ii

ആശ്രമം വക നഴ്സറിസ്കൂൾ ഗ്രാമീണ ബാലികാ ബാലന്മാർക്ക വളരെ ഉപകരിച്ചിരുന്ന ഒരു ചെറുപ്രസ്ഥാനമായിരുന്നു. ആശ്രമം വക തോപ്പിലെ സ്കൂൾകെട്ടിടവും പരിസരങ്ങളും ഉല്ലാസഭരിതരായ ഒരു ചെറു ബാലനഗരമായിമാറുമായിരുന്നു. ഒല്ലൂർ മിസ്സസ്സ്. തങ്കമ്മ ജോൺ മത്തായി ആയിരുന്നു കുട്ടികളുടെ ആദ്യത്തെ "ചിന്നതായാരു" മമ്മി (മിസ്സിസ് വാൽഷ്) "പെരിയതായാരും" (വലിയ അമ്മ) മാവേലിക്കര മിസ്സ് പി കെ. തങ്കമ്മയും മമ്മിയും പി. പി. വർക്കിയുമായിരുന്ന കുറെക്കാലത്തെ അദ്ധ്യാപക സംഘം. ഗ്രാമങ്ങളിൽ നിന്ന് വരുന്ന ചെറുകുട്ടികളെ ആഴമുള്ള കിണററിൽ നിന്ന് മമ്മി തന്നെ വെള്ളം കോരി കുളിപ്പിച്ചു സ്കൂൾ വക നല്ല വൃത്തിയുള്ള വസ്ത്രങ്ങൾ ധരിപ്പിച്ചിരിക്കും. തല ചീകി വൃത്തിയുള്ള ഓമനകളാക്കി മാററും. പിന്നെ കളികളായി, സ്ളൈഡിൽ കയററമായി. ഉഞ്ഞാലാട്ടമായി, പാട്ടായി, ഡാൻസായി, പഠിപ്പിക്കലായി. മോൾഡിങ്ങ് മെഴുകുകൊണ്ട് രൂപങ്ങൾ തീർക്കലായി, എണ്ണം പഠിക്കലായി, എല്ലാം ഉല്ലാസമായി മുന്നോട്ടു നീങ്ങും. കുട്ടികൾ ആനന്ദിച്ചു തുള്ളും. മമ്മിയുടെ തോളിൽ കയറും. മമ്മി അവരുടെ കൂടെ കൂടുമ്പോൾ ഒരു ബാലികയായി മാറും, അവരുടെ കൂടെ ആടും, പാടും, ഓടും. ഒളിച്ചു കളിക്കും. എന്നു വേണ്ട വൃദ്ധയായ ബാലിക തന്നെ. "രണ്ടു ചിറു കൺകൾ ദേവനൈപാർക്ക" "വാശന വീശും പുഷ്പങ്കളെ പടൈത്തദേവ" എന്നാദിയായ പാട്ടുകൾ ആംഗ്യംകാണിച്ചു മമ്മിയും കുട്ടികളും കൂടി ഇമ്പമായി പാടുന്നതു കാണേണ്ടതു തന്നെയായിരുന്നു.

കുട്ടികൾ തമ്മിൽ ചിലപ്പോൾ ചില ചില്ലറവഴക്കുകൾ ഉണ്ടാകും. മമ്മി അതിന്നവരെ മൗനം കൊണ്ടു ശിക്ഷിക്കും. മമ്മി അവരോടു സംസാരിക്കാതെ മൗനമായിരുന്നാൽ മതി ആ കൊച്ചു കുസൃതികൾക്കു കാര്യം മനസ്സിലാകും. അവർ ക്ഷമാപണസഹിതം പെരിയതായാരെ സന്തോഷിപ്പിക്കാൻ നോക്കും. മമ്മിക്കു തമിഴ് ഇപ്പോഴും സംസാരിക്കാൻ നന്നായി അറിഞ്ഞുകൂടെങ്കിലും നഴ്സറി സ്കൂളിലെ ആ കുഞ്ഞുങ്ങൾക്ക് മമ്മിയുടെ ഭാഷ നന്നായി അറിയാമായിരുന്നു. മമ്മിക്കവരെയും എപ്പോഴും മനസ്സിലാകുമായിരുന്നു. അതു് ലിപികൾക്ക് അതീതമായി സ്നേഹത്തിന്റെയും വാത്സല്യത്തിന്റെയും സാഹിത്യമായിരുന്നു. നഴ്സറി സ്ക്കൂളുകൾ വഴി ചെറു കുഞ്ഞുങ്ങൾക്കു ലഭിക്കുന്ന പരിശീലനം അത്യത്ഭുതമായ ഫലമാണു പിന്നീടുള്ള ജീവിതത്തിൽ സ്വാധീനം ചെലുത്തുന്നതു് എന്നുള്ളതിന്നു സംശയമില്ല. എന്റെ മകൻ നാലു മൈൽ നടന്നു 6thൽ പഠിക്കുന്ന പൗലോസിനെ,അന്നു മമ്മിതോളിലേററിക്കൊണ്ടുനഴ്സറി സ്ക്കൂളിലേക്കു പോയിരുന്നതു അവൻ ഇന്നും ഓർക്കുന്നുണ്ട്.

തോപ്പ് പുരയിടം 4 മണി കഴിഞ്ഞാൽ ഒരു കോസ്മോ പോലീററൻ ക്ലബ്ബായി രൂപം കൊള്ളും.ജാതിയും ജാതിക്കു മീതെ ജാതിയും നോക്കാറുള്ള തമിഴനു ശ്രീ ററി. ഒ. മാത്യുവിന്റെ നേതൃത്വത്തിൽ നടന്നിരുന്ന വോളിബോൾ ക്ലബ്ബ് ജാതി മറക്കുവാനും ജാതിക്കതീതമായി യോജിക്കുവാനുമുള്ള ഒരവസരമായിരുന്നു. ബ്രാഹ്മണനും, ഗൗണ്ടനും, പറയനും ചക്കിലിയനും നായിഡുവും നസ്രാണിയും അവിടെ ഒന്നായിച്ചേരുമായിരുന്നു. നന്നായികളിക്കുന്ന താണജാതി പഴനിയെ മതി ഉയർന്ന ജാതി രാമസ്വാമിക്ക്. ഗ്രാമങ്ങളിലെ യുവപ്രമാണികളായ ശ്രീ. ബൊമ്മണ്ണ ഗൗഡനും, മണീഗാർ ബേബി (ബേബി എന്ന പേർ ററി. ഒ. കൊടുത്തതാണ്.)യും മററും ആത്മാർത്ഥമായി സഹകരിച്ചിരുന്നു. ഈ അവസരത്തിൽ ഒരു സംഭവം ഓർക്കുന്നു. ബ. വി. സി. ഗീവറുഗീസ് അച്ചൻ ആയിടയ്ക്കു വർഷത്തിലൊരിക്കൽ ആശ്രമത്തിൽ വന്നു താമസിച്ചു ഗ്രാമങ്ങളിൽ സുവിശേഷ വേല ചെയ്യുമായിരുന്നു. ഞാനാണു സാധാരണയായി അച്ചന്റെ തർജ്ജിമക്കാരൻ. ഞങ്ങൾ ഒരു ദിവസം പെരിയ തടാകത്തിൽ ഒരു യോഗം നടത്തിയിട്ടു വരികയാണ്. മണി അഞ്ചു് കഴിഞ്ഞിരിക്കും. ഒരു ഗൗണ്ടയുവാവ് അവന്റെ യുവതിയായ ഭാര്യയേയും കൊണ്ട് ചോളക്കാട്ടിലേക്കു പോകുന്നു. അവന്റെ കൈയ്യിൽ നല്ല മൂർച്ചയുള്ള ഒരു കൊടുവാളുമുണ്ട്. അവളുടെ പാതിവ്രത്യത്തിൽ അവനു ബലമായ സംശയം തോന്നി. ആ സാഹസീകൻ അവളെ കൊലപ്പെടുത്താൻ കാട്ടിലേക്ക് ഹേമിച്ചു കൊണ്ടുപോകയാണ്. അവൾ പിറകെ നിലവിളിച്ചുകൊണ്ട് കൊലക്കളത്തിലേക്കു പിൻചെല്ലുന്നു.എനിക്കവനെ സ്വല്പം പരിചയമുണ്ട്. ഞങ്ങൾ അവനെ സമീപിച്ചു "എന്നാ തമ്പീ ഇപ്പടി നീ ഇവ്വളവു് മണ്ടനം" എന്നു ഞാൻ ലോഹ്യഭാവത്തിൽ ചോദിച്ചു. "ഇല്ല സാർ, നാൻ നാളെക്ക് ആശ്രമത്തുക്കു വരുകിറേൻ. അപ്പോ എല്ലാം ചെല്ലുറേൻ" ഞാൻ പലതരത്തിൽ അവനോടു പറഞ്ഞു നോക്കി. അവൻ അശേഷം അടങ്ങുന്നില്ല. ഇടയ്ക്കു് അതിലെവന്ന ഒരു പയ്യൻ എന്തോ പറഞ്ഞതിനു ചെരുപ്പൂരി അവനെ എറിഞ്ഞു. ഞങ്ങൾക്കവനെ ഒരു വിധത്തിലും പിൻതിരിപ്പിക്കാൻ സാദ്ധ്യമല്ലെന്നു് ബോദ്ധ്യമായി. ബ. അച്ചൻ ഉടനെ തോപ്പിലെ വോളികോർട്ടിലേക്കു പാഞ്ഞു. അച്ചന്റെ മുറിത്തമിഴിൽ സംഗതികൾ പറഞ്ഞു ബൊമ്മണ്ണനും മററുള്ളവരുംകൂടി സംഭവസ്ഥലത്തേക്കു പറന്നുവന്നു. അവർ ധരിച്ചതു് എന്നെ ആരോകൊലപ്പെടുത്താൻ പോകുന്നു എന്നാണ്. അവർ വരുന്നതുവരെയ്ക്കും അവരെ കാട്ടിലേക്കയക്കാതെ ഞാൻ തടഞ്ഞു നിറുത്തിയതു ഒരു സാഹസമായിട്ടാണു തിരിഞ്ഞുനോക്കുമ്പോൾ ഇന്നു തോന്നുന്നതു്. ഏതായാലും ശക്തനും പ്രമാണിയുമായ ബൊമ്മണ്ണനു് അവൻ കീഴടങ്ങി. അവരെ ഗ്രാമത്തിലേക്കു തിരിയെ കൊണ്ടു പോയി. മണീഗാരുടെ കോർട്ടിൽ ആ കേസ്സു വിസ്തരിച്ചു. സംഗതികൾ അവസാനിച്ചു. പിന്നീടു ആ യുവദമ്പതികൾ എന്നെ കാണുമ്പോൾ ലജ്ജയോടെ ചിരിക്കുമായിരുന്നു.

—o—

---

ഈ സംഭവങ്ങളിലും വാക്കുകളിലും മൽസരത്തിന്റെ മുഴക്കം അവ്യക്തമായെങ്കിലും മുഴങ്ങി കേൾക്കാം. അതു കൂടുതൽ വ്യക്തമായി കേൾക്കാവുന്നതു് ഫ്റാൻസിസിന്റെ യാത്രാപ്രഖ്യാപനത്തിലായിരുന്നു. ഡാമിയററാ നഗരത്തിനു വെളിയിൽ പാളയമടിച്ചിരിക്കുന്ന സാരസൻ പട്ടാളക്യാമ്പിലേക്കു താൻ ഉടനെ യാത്രചെയ്യുകയാണെന്നു് ഫ്റാൻസിസ് പ്രഖ്യാപനം ചെയ്തു. സഹോദരന്മാർ ആശങ്കാഭരിതരായി.

—o—

| | | |
|---|---|---|
| ഞായർ | 21 | 5 |
| തിങ്കൾ | 22 | 6 |
| ചൊവ്വാ | 23 | 7 |
| ബുധൻ | 24 | 8 |
| വ്യാഴം | 25 | 9 |
| വെള്ളി | 26 | 10 |
| ശനി | 27 | 11 |

**Thought for the Week**

Religion is betting your life that there is a God. God may be asking of us the kind of faith that makes us bet our money. Sacrificial giving can dig a channel that taps the eternal springs.

Donald Hankey.

# THE CHURCHWEEKLY

## ഒരു പുതിയ വീക്ഷണഗതി

ക്രിസ്തുമതത്തിൽ അനേകം സഭാവിഭാഗങ്ങളുണ്ട്. ഈ വിഭാഗങ്ങളെല്ലാം കർത്താവായ യേശുക്രിസ്തുവിൽ വിശ്വസിക്കുന്നുണ്ടെങ്കിലും, ഓരോ സഭയും കാതലായ സത്യങ്ങളെന്നു് വിശ്വസിക്കുന്ന പ്രത്യേകതകൾ എല്ലാവർക്കുമുണ്ട്. പൗരാണികസഭകളായ റോമൻകത്തോലിക്കസഭ, പൗരസ്ത്യ ഓർത്തഡോക്സ്സഭകൾ ആംഗ്ലിക്കൻസഭ മുതലായ സഭകൾ പ്രാമുഖ്യം കൊടുത്തു് ആദരിക്കുന്ന പല ഉപദേശങ്ങളും പുതിയ പ്രോട്ടസ്റ്റൻറുസഭകൾ ത്യജിച്ചിട്ടുണ്ട്. എന്നാൽ പ്രോട്ടസ്റ്റൻറുസഭകളും കാതോലികസഭകളും ഒരുപോലെ ആദരിക്കുന്ന പല വിശേഷതത്വങ്ങളും ഉപദേശങ്ങളുമുണ്ടെന്നു് പരസ്പരം ധരിക്കുവാനും മനസ്സിലാക്കുവാനുമുള്ള ശ്രമം സാധാരണ നടന്നു കാണുന്നില്ല. അങ്ങനെ ശ്രമിച്ചാൽ സ്വന്തം സഭയുടെ മഹിമയ്ക്കോ മാററിനോ അവരവരുടെ മനസ്സിൽ ഒരു മതിപ്പു കുറവുവരുമെന്നുള്ള ഒരു ധാരണയാണു് അതിന്റെ അടിസ്ഥാനമെന്നു തോന്നുന്നു. ഈ കാര്യത്തിൽ റോമൻകത്തോലിക്കസഭയ്ക്കുള്ള മർക്കടമുഷ്ടിപോലെ തന്നെ ഇതരസഭകളിൽ കാണാറില്ല. ഈയിടെ കത്തോലിക്കസഭയിൽ പെട്ട ഒരു പെൺകുട്ടി വെല്ലൂർ മെഡിക്കൽകോളജിൽ ബി. എസ് സി. നേഴ്സിംഗിനു് പഠിക്കുവാൻ അപേക്ഷിച്ചതറിഞ്ഞു് ആ കുട്ടി പഠിച്ച കോൺവെൻറിന്റെ മദർ സുപ്പീരിയർ, ആ കുട്ടിക്ക് ഒരു സർട്ടിഫിക്കേററു നൽകുന്നതിനു പകരം കത്തോലിക്ക സഭാവിശ്വാസം നഷ്ടപ്പെട്ടുമെന്നുള്ള ഭയത്തിൽ അഡ്മിഷ്യനെതിരായി പ്രവർത്തിച്ചതറിയാനിടയായി. എന്നാൽ ജനീവയിലുള്ള ഒരു കത്തോലിക്കപത്രം പ്രസിദ്ധപ്പെടുത്തിയ ഒരു വാർത്തയും വിമർശനവും ഈ നയത്തിൽ നിന്നു വളരെ വിഭിന്നമായി കാണുന്നു. ബില്ലിഗ്രഹാം എന്ന ലോകപ്രസിദ്ധ പ്രോട്ടസ്റ്റൻറു മിഷനറി ജനീവായിൽ വച്ചു ചെയ്ത പ്രസംഗത്തെപ്പററി അഭിനന്ദനപൂർവ്വം റിപ്പോർട്ടു് പ്രസിദ്ധപ്പെടുത്തിയ ലി ക്കുറിയർ (Le Courrier) എന്ന ആ പത്രത്തിൽ ഇപ്രകാരം പറഞ്ഞിരുന്നു. "ക്രിസ്തുമതവിശ്വാസത്തിന്റെ അത്ഭുതകരമായ ഒരു പ്രകടനത്തിനുശേഷം ബില്ലിഗ്രഹാമിനെപ്പററി എന്താണു് ചിന്തിക്കേണ്ടതെന്നു് ഞങ്ങൾക്കറിഞ്ഞുകൂടാ. അദ്ദേഹത്തിന്റെ സാങ്കേതികമായ വൈദഗ്ദ്ധ്യം (അതു തികച്ചും അന്യൂനമായിരുന്നു യെന്നുതന്നെ പറയാം) വളരെ മിതത്വവും പാകതയും പ്രദർശിപ്പിക്കുന്നതന്നെയല്ല, മതസത്യം അറിയുവാൻ ദാഹിക്കുന്ന ഒരുത്തനെയും വിരോധിപ്പിക്കുന്നതുമല്ലായിരുന്നു. അദ്ദേഹം നൽകിയ സന്ദേശം ലളിതമോഹനമായിരുന്നു. ക്രിസ്ത്യാനിത്വമെന്താണെന്നു ഒന്നും അറിയാത്തവരോടും, അല്ലെങ്കിൽ മതവിശ്വാസം തന്നെ ഉപേക്ഷിച്ചു നടക്കുന്നവരോടുമുള്ള ഒരു പ്രബോധനമായിരുന്നു അതു്. അദ്ദേഹത്തിന്റെ പ്രസംഗത്തിന്റെ വിജയമാഹാത്മ്യം ലഘൂകരിക്കാനും അതിന്റെ മാററിനേപ്പററി തർക്കിക്കാനും ശ്രമിക്കുന്നതു് നിഷ്ഫലമാണ്. ആ വിജയം കത്തോലിക്കനെന്ന പേരു് അർഹിക്കുന്ന ഓരോരുത്തരോടും, കരുതിയിരിക്കുവാനുള്ള ഒരു വെല്ലുവിളി തന്നെയാണെന്നാണു് ഞങ്ങൾക്കു പറയുവാനുള്ളതു്. എല്ലാ കത്തോലിക്കനും അവന്റെ സഭാവിശ്വാസങ്ങളുടെ പ്രത്യക്ഷരൂപമായിരുന്നെങ്കിൽ ദൈവത്തെ അറിയുവാൻ ദാഹിക്കുന്ന ജനസാമാന്യം ആരുടെ അടുക്കലേക്കു തിരിയണമെന്നറിയുമായിരുന്നു. ബില്ലിഗ്രഹാമിന്റെ വ്യക്തി മാഹാത്മ്യം കൊണ്ടു് കത്തോലിക്കരെ ആ കാര്യം അനുസ്മരിക്കാൻ സാദ്ധ്യമായിത്തീർന്നെങ്കിൽ അദ്ദേഹത്തിന്റെ ജനീവാസന്ദർശനം ഒരു പരാജയമല്ല തന്നെ."

സർവ്വസഭാപുനരൈക്യത്തിനുവേണ്ടി പ്രയത്നിക്കുന്നലോകസഭാകൗൺസിലിനു് തികച്ചും പ്രോത്സാഹജനകമായ ഒരു നയവ്യതിയാനമാണു് ഒരു കത്തോലിക്കാപത്രം പ്രകടിപ്പിച്ചിരിക്കുന്നതെന്നുള്ളതിനു് സംശയമില്ല.

---

## ഒരു ഈശ്വര നിർവചനം

ശ്രീ. സി. രാജഗോപാലാചാരി ബോമ്പയിൽവെച്ചു ചെയ്ത ഒരു പ്രസംഗത്തിൽ ഈശ്വരൻ സ്നേഹമാണെന്നു നിർവചിച്ചു. ഗാന്ധിജി സത്യമാണു് ഈശ്വരൻ എന്നു പറയുമായിരുന്നതിനെ അദ്ദേഹം അനുസ്മരിച്ചു. എന്നാൽ സ്നേഹം സത്യത്തെ ഉൾക്കൊള്ളുന്നതുകൊണ്ടു് സ്നേഹമാണു് ഈശ്വരന്റെ കുറെക്കൂടെ ശരിയായ നിർവചനമെന്നു് രാജാജി അവകാശപ്പെട്ടു. രണ്ടും രണ്ടല്ല. സത്യമില്ലാതെ സ്നേഹമില്ല. സ്നേഹമില്ലാതെ സത്യവുമില്ല എന്നു രാജാജി വിശദീകരിച്ചശേഷം ഗാന്ധിജിയുടെ ജീവിതം തന്നെ സത്യത്തിനു് അർപ്പിച്ചിരുന്നുവെങ്കിലും സ്നേഹമായിരുന്നു അതിന്റെ ഫലമായി വികസിച്ചതെന്നു് രാജാജി ചൂണ്ടിക്കാണിച്ചു. ഈശ്വരൻ തന്നെ എന്താണെന്നു് ഒരു പ്രശ്നമായി ഈ യുക്തിയുഗത്തിലെ യുവാക്കന്മാർക്കു തോന്നാം. ഒരു പഴഞ്ചൻ രാജഗോപാലാചാരി ഈ ശാസ്ത്രീയകാലത്തു് പറയാൻ ധൈര്യപ്പെട്ട നിർവചനത്തിലേക്കു അവരുടെ ശ്രദ്ധയെ ക്ഷണിക്കുവാൻ ആഗ്രഹിക്കുന്നു. അനുഭവത്തിന്റെ ആഴം കൂടി വരികയും ആത്മാർത്ഥതയും സത്യവും സ്നേഹവും ജീവിത യാഥാർത്ഥ്യങ്ങളായി സ്വീകരിക്കയും ചെയ്യുന്നവർക്കു് രാജാജിയുടെ നിർവചനം തെററല്ലെന്നു മനസ്സിലാകും. ഹിന്ദുമതത്തിന്റെ സർവമത സാഹോദര്യസിദ്ധാന്തത്തിൽ വിശ്വസിക്കുന്ന അദ്ദേഹം യേശുക്രിസ്തുവും, ശ്രീബുദ്ധനും, ശ്രീകൃഷ്ണനും, ആ തത്വമാണു് വിശദീകരിച്ചതെന്നു പറയുകയുണ്ടായി.

പ്രതിവാരപ്രഭാഷണം (The- Sermon for the week)

# സ്വയാധിഷ്ഠിതമായ മതാചാരനിഷ്ഠ

(എം. ററി.)

വി. ലൂക്കോസ് 18: 9—14 വായിക്കുക.

വലപ്പോഴും നമ്മുടെ പഠനത്തിനും ധ്യാനത്തിനും വിഷയമായിട്ടുള്ള ഒരു വേദഭാഗമാണ് ഇതു്. പ്രാർത്ഥിപ്പാൻ ദേവാലയത്തിൽ പോയ പരീശന്റെയും ചുങ്കക്കാരന്റെയും ഉപമ. ഇതു കേവലം ഒരു ഉപമയാണെങ്കിലും അക്ഷരം പ്രതി വാസ്തവമാണ്. നൂററാണ്ടുകൾക്കു മുമ്പു ജീവിച്ചിരുന്ന പരീശന്റെയും ചുങ്കക്കാരന്റെയും പ്രതിച്ഛായയല്ല നാം ഇവിടെ കാണുന്നതു്. പ്രത്യുത നമ്മെ ഓരോരുത്തരെയും തന്നെയാണ്. പരീശൻ പ്രാർത്ഥിപ്പാൻ ദേവാലയത്തിൽ പ്രവേശിച്ചു. പ്രാർത്ഥന കഴിച്ചു സ്വയം സംതൃപ്തനായി പുറത്തിറങ്ങി. അയാൾ കൊല്ലുകയോ മോഷ്ടിക്കയോ വ്യഭിചാരം ചെയ്കയോ ചെയ്തിട്ടില്ലായിരുന്നു. ന്യായപ്രമാണത്തെ പാലിക്കുന്നതിലുള്ള തീഷ്ണതനിമിത്തം അയാൾ ആവശ്യപ്പെട്ടതിലും അധികം നന്മ ചെയ്തു. യോഗ്യനായ ഒരു സഭാംഗമെന്ന പേരിനു് അയാൾ തികച്ചും അർഹനായിരുന്നു.

എന്നാൽ അതെല്ലാം കഴമ്പില്ലാത്ത ഒരു പ്രകടനം മാത്രമായിരുന്നു. അയാളുടെ ആരാധനയുടെയെല്ലാം കേന്ദ്രസ്ഥാനത്തു സ്ഥിതിചെയ്തിരുന്നതു ദൈവമല്ലായിരുന്നു, അയാൾ തന്നെ ആയിരുന്നു. തന്റെ ഗുണഗണങ്ങളെ നോക്കി അഭിനന്ദനം രേഖപ്പെടുത്തുവാൻ അയാൾ ദൈവത്തെ ക്ഷണിക്കയായിരുന്നു. "ഞാൻ ആഴ്ചയിൽ രണ്ടുവട്ടം ഉപവസിക്കുന്നു. നേടുന്നതിൽ ഒക്കെയും പതാരം കൊടുത്തുവരുന്നു."

സ്വയത്തിൽ കേന്ദ്രീകരിച്ചിരുന്ന അയാളുടെ മതം അയാളെ അന്ധനാക്കിത്തീർത്തു. അയാൾക്കു തന്നെത്തന്നെ ശരിയായി കാണുവാൻ കഴിഞ്ഞില്ല. മാത്രമല്ല ദൈവത്തെയും മററു മനുഷ്യരെയും കാണുവാനും അയാൾക്കു കഴിഞ്ഞില്ല. ദേവാലയത്തിന്റെ ഒരൊഴിഞ്ഞ മൂലയിൽ അനുതാപഭാവത്തിൽ കുനിഞ്ഞു നിന്നിരുന്ന നികൃഷ്ടനായ ചുങ്കക്കാരനെ അയാൾ കണ്ടു. എന്നാൽ താനുമായിട്ടുള്ള ഒരു താരതമ്യവിവേചനത്തിനു വിഷയമായി മാത്രമാണ് പരീശൻ ആ ചുങ്കക്കാരനെ കണ്ടതു്. "ഈ ചുങ്കക്കാരനേപ്പോലെ ഞാൻ അല്ലായ്കയാൽ നിന്നെ വാഴ്ത്തുന്നു." സ്വന്തനന്മയ്ക്കു മാററു കൂട്ടുവാൻ ഉപകരിക്കുന്ന ഒരു പശ്ചാത്തലം മാത്രമായിട്ടാണ് പരീശൻ ചുങ്കക്കാരനെ കണ്ടതു്. ദൈവതിരുമുമ്പാകെ ചുങ്കക്കാരനു മറെറാരു സ്ഥാനമോ വിലയോ ഇല്ല. എത്ര അധഃപ്പതിച്ചവനായാലും ആ ചുങ്കക്കാരനും ദൈവത്തിന്റെ പൈതലാണെന്നു മനസ്സിലാക്കുവാനുള്ള കഴിവു പരീശനില്ലാതെ പോയി. അവന്റെ മതം അവനിൽ വരുത്തിയ അധഃപ്പതനം അവിടെയാണ് സർവ്വോപരി വ്യക്തമാകുന്നതു്. പരീശൻ സ്വയത്തിൽ മാത്രം ആശ്രയിച്ചു. അതുകൊണ്ടു മററുള്ളവരെക്കൊണ്ടു് അയാൾക്കാവശ്യമില്ലായിരുന്നു.

ദൈവത്തെ കാണുവാൻ കഴിയാത്തവനു മനുഷ്യനേയും കാണുവാൻ കഴിയുന്നതല്ല. ദൈവത്തിന്റെ വെളിച്ചത്തിൽ മാത്രമേ മററുള്ളവരെ അവരുടെ യഥാർത്ഥനിലയിൽ കാണുവാൻ കഴിയുകയുള്ളു. ദൈവത്തെ കാണുവാൻ അത്യന്താപേക്ഷിതമായിട്ടുള്ളതു് അനുതാപവും വിനയവുമാണ്. "ഹൃദയശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ. അവർ ദൈവത്തെക്കാണും" എന്നു കർത്താവു നമ്മെ പഠിപ്പിച്ചിട്ടുണ്ടു്. മഹാപരിശുദ്ധനായ ദൈവത്തേപ്പോലെ നാം വിശുദ്ധിയുള്ളവരായിത്തീരുക സാദ്ധ്യമല്ല. നമ്മുടെ അശുദ്ധിയെ കാണുകയും സമ്മതിച്ചേറുപറയുകയുമാണ് വിശുദ്ധനായ ദൈവത്തെ സമീപിക്കുവാൻ ആവശ്യമായ മനോഭാവം. ദൈവത്തിന്റെ വിശുദ്ധിയുടെ വെളിച്ചത്തിൽ മാത്രമേ നമ്മുടെ അശുദ്ധിയുടെ നഗ്നത വെളിപ്പെടുകയുള്ളു. അതു ദൈവംതന്നെയാണു നമ്മെ കാണിച്ചുതരേണ്ടതു്. ആ ദർശനത്തിനു പരീശൻ തയാറില്ലായിരുന്നു. അയാളുടെ മനസ്സു് സ്വന്തനന്മയെക്കുറിച്ചുള്ള അഹംഭാവംകൊണ്ടു നിറഞ്ഞിരുന്നു. അതുകൊണ്ടു അയാൾക്കു ദൈവത്തേയോ സഹോദരനെയോ കാണുവാൻ കഴിഞ്ഞില്ല.

നമ്മുടെയെല്ലാം പരാജയത്തിന്റെ മൂലകാരണം ഇതല്ലയോ എന്നാലോചിക്കണം. പ്രാർത്ഥന, ആരാധന മുതലായ മതാനുഷ്ഠാനങ്ങൾ നല്ലവയും ഒഴിച്ചുകൂടാത്തവയുമാണ്. എന്നാൽ അവയുടെ കേന്ദ്രം സ്വയം ആയിത്തീരുന്നപക്ഷം അവ ഏററവും ഭയങ്കരമായ വിഗ്രഹാരാധനക്കു വഴിതെളിക്കും. നമ്മുടെ പ്രാർത്ഥന നമുക്കു വേണ്ടിയും നമ്മോടുതന്നെയും ആയിത്തീരും. നാം നമ്മെത്തന്നെ ആരാധിക്കും. നമ്മുടെ നന്മയോ പുണ്യമോ ദൈവത്തിനു സമർപ്പിക്കാമെന്നു നമ്മിൽ ആരെങ്കിലും വിചാരിക്കുന്നെങ്കിൽ അതു വ്യർത്ഥമാണ്. നമുക്കു നമ്മുടെ പാപങ്ങളല്ലാതെ മറെറാന്നും ദൈവസന്നിധിയിലേക്കു കൊണ്ടുവരാനില്ല. വെറുംകയ്യോടെയല്ലാതെ ദൈവത്തെ സമീപിക്കുവാൻ നമുക്കു കഴിയുന്നതല്ല. നമുക്കെന്തെങ്കിലും ഉണ്ടെന്നു നാം സ്വയം അഭിമാനിക്കുന്നെങ്കിൽ നാം ദൈവത്തെയോ നമ്മെത്തന്നെയോ വേണ്ടുംവിധം അറിഞ്ഞിട്ടില്ലെന്നു ചുരുക്കം. മതാനുഷ്ഠാനങ്ങൾക്കുമാത്രം നമ്മെ നീതിമാന്മാരാക്കിത്തീർക്കുവാൻ കഴിയുന്നതല്ല. നാം ദൈവത്തെ സ്നേഹിക്കുന്നെങ്കിൽ അവന്റെ കൃപ നമ്മെ ദൈവസന്നിധിയിൽ സ്വീകാര്യമാക്കിത്തീർക്കും. അപ്പോൾ നമ്മുടെ നോമ്പും പ്രാർത്ഥനയും ആരാധനയും എല്ലാം ദൈവത്തോടുള്ള നമ്മുടെ കൃതജ്ഞതയും സ്നേഹവും വെളിപ്പെടുത്തുവാനുള്ള മുഖാന്തരമായി ഭവിക്കും. എന്നാൽ ദൈവത്തോടുള്ള നമ്മുടെ കൃതജ്ഞതയുടെയും സ്നേഹത്തിന്റെയും ഫലം പ്രത്യക്ഷപ്പെടേണ്ടതു് സഹോദരവർഗ്ഗത്തെ സ്നേഹിക്കുന്നതിലും സേവിക്കുന്നതിലും ആണ്. വിനയസമ്പൂർണ്ണവും സേവനാനിരതവുമായ ഒരു ജീവിതം നയിക്കുവാൻ നമ്മുടെ മതാനുഷ്ഠാനങ്ങൾ നമ്മെ സഹായിക്കട്ടെ.

—o—

## കൽക്കട്ടാ ഓർത്തഡോക്സ ഇടവക

സ്ഥലം ഓർത്തഡോക്സ് ഇടവകയുടെ ഒരു പൊതുയോഗം വികാരി റവ. ഫാദർ സി. വി. ജോണിന്റെ അദ്ധ്യക്ഷതയിൽ കൂടി "ചർച്ചു ബിൽഡിംഗ് ആൻഡ് ചാരിററബിൾ ഡിസ്പെൻസറി ഫണ്ടി"ന്റെ ഭരണഘടന പാസ്സാക്കുകയും അതിലേക്കു് ഏഴുപേരടങ്ങിയ ഒരു പുതിയ കമ്മിററിയെ തെരഞ്ഞെടുക്കുകയും ചെയ്തിരിക്കുന്നു. ഈ ഫണ്ടിന്റെ

# വി. യോഹന്നാൻെറ സുവിശേഷം ഒരു അപഗ്രഥനം

(ടി. സി. ഉമ്മൻ ബി. ഏ. ബി. ഡി)

പ്രാരംഭം. വചനമായ ദൈവംതന്നുരാൻെറ മനുഷ്യാവതാരത്തെപ്പററി 1. 1—18വരെ പറഞ്ഞിരിക്കുന്നു. പിന്നീട്ട ചരിത്രപരമായ ഒരു മുഖവുരയാണു കാണുന്നതു്. 1; 19—51വരെ അധികാരത്തിലും അനുഭവത്തിലും പഴയ മാസ്റ്ററും പുതിയ മാസ്റ്ററും തമ്മിലുള്ള വ്യത്യാസം ഇവിടെ പ്രകടമാക്കുന്നുണ്ടു്.

രംഗം 1. പഴയതും പുതിയതുമായുള്ള സിന്ധാന്തങ്ങൾ തമ്മിലുള്ള ബന്ധം കാണിക്കുന്നതിനു വെള്ളത്തെ വീഞ്ഞാക്കുന്ന ഉപമയും (2. 1—11) ദേവാലയ ശുദ്ധീകരണ (2. 12—22)ത്തെപ്പററിയും പറയുന്നു. ഒന്നാമത്തെ രംഗത്തിൽ പ്രധാനമായി മൂന്നു കാര്യങ്ങളാണു പ്രതിപാദിക്കപ്പെട്ടിരിക്കുന്നതു്. (i) വീണ്ടും ജനനം അഥവാ പുതിയ ജനനം (2. 23—3: 13) (ii) പുതിയ നേതാവു് (3. 22—36 (iii) പുതിയ ആരാധന (4. 1—42)

(B) പുതിയനിയമത്തിൻേറയും പുതിയ ജീവൻേറയും തെളിവുകളായി രാജഭൃത്യൻെറ മകനു ജീവൻ നൽകുന്നതു് (4. 43—54), അഞ്ചപ്പംകൊണ്ടു അയ്യായിരം പേരെ പോഷിപ്പിക്കുന്നതു് (6. 1—15), കർത്താവു കടലിന്മേൽ നടക്കുന്നതു് (6. 16—21), ഇവ പ്രതിപാദിക്കപ്പെട്ടിരിക്കുന്നു. 6. 22—71വരെയുള്ള ഭാഗത്തു ജീവൻെറ അപ്പമായ ക്രിസ്തുവിനെപ്പററി പറയുന്നു.

(C) പുതിയ സുവിശേഷത്തിൻെറ ഫലങ്ങൾ വെളിവാക്കുന്നതിനു തെളിവായി ശാബതു ദിവസം മുപ്പത്തിയെട്ടു വർഷം രോഗിയായവനെ സൗഖ്യമാക്കുന്നതു (5. 1—16) വിവരിച്ചിരിക്കുന്നു. മതമെന്നു പറയുന്നതു ചില കാര്യങ്ങൾ ചെയ്യാതിരിക്കുന്നതല്ല, പ്രത്യുത ജീവൻ പ്രകടമാക്കുന്നതാണു് 5. 17—47, 7. 15—24, 8. 12—20.

രംഗം 2. പുതിയ സുവിശേഷം പഴയതിൽനിന്നും ഏതെല്ലാം കാര്യങ്ങളിൽ വിഭിന്നമായിരിക്കുന്നുവെന്നു ഈ ഭാഗത്തു വ്യക്തമാക്കുന്നു.

(1) യേശുക്രിസ്തുവിൻെറ ദൈവികമായ ഉത്ഭവത്തെക്കുറിച്ചു ഒന്നാമദ്ധ്യായത്തിൽ നാം കണ്ടുവല്ലോ. ദൈവത്താൽ താൻ അയയ്ക്കപ്പെട്ടു. പ്രത്യേകമായ ചില കാര്യങ്ങൾക്കു വേണ്ടി ദൈവം തന്നെ നിയോഗിക്കുന്നതിനെക്കുറിച്ചു 7. 28—8. 11 വരെയുള്ള ഭാഗത്തു കാണുന്നു. (2) യേശുക്രിസ്തുവിൻെറ ദൈവികസ്വഭാവം വെളിപ്പെടുത്തുന്നതിനു കുരുടനെ സൗഖ്യമാക്കുന്ന സംഭവം 9. 1—39 വരെയുള്ള ഭാഗത്തു വിവരിക്കുന്നു.

യേശുക്രിസ്തു വെളിച്ചവും നല്ല ഇടയനും വാതിലുമാകുന്നുവെന്നുള്ളതാണു് ഈ രംഗത്തിലെ പ്രധാന പ്രതിപാദ്യ വിഷയം, 9. 39—11. 42. തൻെറ ദൈവികമായ പ്രവർത്തനങ്ങൾ ജീവൻ നൽകുന്നതിലും ജനങ്ങളുടെ വിശ്വാസം വർദ്ധിപ്പിക്കുന്നതിലും വ്യാപരിക്കുന്നുണ്ടു്. ലാസറിനെ ഉയർപ്പിക്കുന്നതു (11. 1—57) ഇതിനൊരു ദൃഷ്ടാന്തമാകുന്നു. കർത്താവിൻെറ ദൈവത്വത്തിൻ മുമ്പാകെ സകലരും വണങ്ങുന്നതായി പന്ത്രണ്ടാമദ്ധ്യായത്തിൽ നാം കാണുന്നു. ആദ്യമായി തൻെറ ശിഷ്യഗണങ്ങളിൽ പെട്ടവരാണു തനിയ്ക്കു മഹത്വം നൽകുന്നതു്. 12: 1—8 മറിയ സുഗന്ധ തൈലം കൊണ്ടു തന്നെ പൂശുന്നു. ഊശാനഗീതങ്ങളാൽ യഹൂദന്മാർ തന്നെ പുകഴ്ത്തുന്നതായി 12. 9—19വരെയുള്ള ഭാഗത്തു കാണുന്നു. ജാതികളും തന്നെ അന്വേഷിച്ചു പുറപ്പെട്ടു തന്നെ വന്ദിയ്ക്കുവാൻ ആഗ്രഹിച്ചു. 12. 20-36. വിശ്വാസവും അവിശ്വാസവും തമ്മിലുള്ള പോരാട്ടമാണു് ഈ അദ്ധ്യായത്തിൻെറ ശേഷമുള്ള ഭാഗം.

രംഗം 3. ഈ പുതിയ സുവിശേഷം അനുഭവമാക്കുന്നതു്. തൻെറ സ്വ

---

പരിപോഷണാർത്ഥം കഴിയുന്നതും വേഗം ഒരു കൗതുകവിൽപ്പന നടത്തുന്നതിനു് നിലവിലുള്ള "സെയിൽ" കമ്മിററിയെ ചുമതലപ്പെടുത്തി.

**ഡിസംബറിൽ കൗതുകവില്പന**

പ്രസ്തുത സെയിൽകമ്മിററിയുടെ ഒരു യോഗം സ്ഥിരംപ്രസിഡണ്ടിൻെറ അദ്ധ്യക്ഷതയിൽ കൂടി അടുത്ത ഡിസംബർ ആദ്യവാരത്തിൽ "സെയിൽ" നടത്തുന്നതിനും വില്പനയ്ക്കുള്ള സാധനങ്ങൾ ശേഖരിക്കുന്നതിനും നാട്ടിലുള്ള എല്ലാ പള്ളികൾക്കും അഭ്യർത്ഥനകൾ അച്ചടിച്ചു് അയയ്ക്കുന്നതിനും തീരുമാനിച്ചിരിക്കുന്നു.

—o—

# വേദവായനക്കുറിപ്പുകൾ

## വി. അപ്പോസ്തല പ്രവൃത്തികൾ

തിങ്കൾ 2. 14—24

മനുഷ്യരുടെ പരിഹാസശരങ്ങൾ പറന്നുകൊണ്ടിരിക്കുന്നതിന്റെ മദ്ധ്യത്തിൽ ക്രിസ്തുവിനുവേണ്ടി ധൈര്യത്തോടുകൂടി നിവർന്നു നിൽക്കുന്ന ഈ പ. പത്രോസിനെ മൂന്നു പ്രാവശ്യം കർത്താവിനെ തള്ളിപ്പറഞ്ഞ ആ ഭീരുവുമായി താരതമ്യപ്പെടുത്തുമ്പോഴാണ്, പരിശുദ്ധാത്മനിവാസംമൂലം ക്രിസ്ത്യീയരിലുണ്ടാകാവുന്ന പരിവർത്തനത്തിന്റെ സാദ്ധ്യതകളെ നമുക്കു കാണാൻ കഴിയുന്നതു്.

തന്റെ പ്രഖ്യാപനത്തിന്റെ രത്നച്ചുരുക്കമെന്താണു്? "പ്രവചനങ്ങളുടെ നിവർത്തിപ്പാണീ കാണുന്നതു്. നിങ്ങൾ ക്രൂശിച്ചവനെ ദൈവംഉയർപ്പിച്ചിരിക്കുന്നു" ഇതായിരുന്നു അപ്പസ്തോലികസന്ദേശം. ഇന്നും നമുക്ക് ഉച്ചൈസ്തരം ഉൽഘോഷിക്കുവാനുള്ള സുവിശേഷം ക്രൈസ്തവമതത്തിന്റെ മേന്മയല്ല, ക്രൂശിതനായ ക്രിസ്തുവിന്റെ പുനരുത്ഥാനമത്രേ.

ചൊവ്വാ 2. 22—36

"യേശുവിനെ ദൈവം ഉയർത്തെഴുന്നേല്പിച്ചിരിക്കുന്നു. ഞങ്ങളെല്ലാവരും അതിനു സാക്ഷികളാണ്." മരണപാശത്തിൽ ബന്ധിതമായിക്കിടക്കുന്ന ലോകത്തോടു നമുക്ക് അറിയിക്കാനുള്ള ജൈത്രസന്ദേശമിതാണ്. മരണമല്ല ഈ ലോകത്തിലെ സർവ്വാധികാരി, പ്രത്യുത ക്രിസ്തുയേശുവിന്റെ പുനരുത്ഥാനമത്രേ.

"ഈ യേശുവിനെ, ദൈവം നാഥനും മശിഹായുമായി അവരോധിച്ചിരിക്കുന്നു." സർവചരാചരങ്ങളുടെയും നിയന്താവും രക്ഷകനുമായി ഇന്നു് പരിലസിക്കുന്നതു് നസറേത്തിലെ യേശുവാണ്. ഇതാണു് സഭയുടെ അടിസ്ഥാനം. ഇതാണു് സഭയുടെ സന്ദേശവും.

തന്നെ ആരാധിക്കുക, തന്നെ അനുസരിക്കുക, ഇവ രണ്ടുമാണു് മനുഷ്യജീവിതത്തിന്റെ ലക്ഷ്യങ്ങളും. ഇതിൽനിന്നു സ്വാഭാവികമായുയരുന്ന സുവിശേഷണമാണ്, ലോകത്തെ രക്ഷിപ്പാൻ സമർത്ഥമായ സാദ്ധ്വാത്ത.

ബുധൻ 2. 37—41

ജീവിതത്തിന്റെ ആത്മാർത്ഥതയിൽനിന്ന്, പരിശുദ്ധാത്മാവിന്റെ ശക്തിയോടെ, ക്രിസ്തുവിനെക്കുറിച്ചുള്ള പരമാർത്ഥങ്ങൾ ഉച്ചരിക്കപ്പെടുമ്പോൾ ലോകം ചോദിക്കാതിരിക്കുകയില്ല. "സഹോദരന്മാരായ മനുഷ്യരേ, ഞങ്ങളെന്തു ചെയ്യണം?" എന്നു്.

നമ്മുടെ പൗരാണികത്വത്തേയോ അപ്പസ്തോലികതയേയോ പററി സ്വയം പ്രശംസിക്കുന്നതിന്നോ, മററു സഭകളും മതങ്ങളുമായി നമ്മേത്തന്നെ തുലനം ചെയ്യുന്നതിന്നോ അല്ല, പ്രത്യുത "നാഥനും ക്രിസ്തുവുമായ യേശു"വിനെ ജീവിതംകൊണ്ടും വചനംകൊണ്ടും പ്രഘോഷിപ്പാനാണു് നാം വിളിക്കപ്പെട്ടിട്ടുള്ളതു്. ആ വിളിയെ നാം അനുസരിക്കുമ്പോൾ ലോകത്തിന്റെ അലംഭാവവും സ്വയംപര്യാപ്തതയും അനാസ്ഥയും ഒക്കെ താനെ മാറിപ്പോകും. പലർ അനുതപിച്ചു മാമോദീസാ മുഴക്കും, ദൈവതിരുനാമം മഹത്വീകൃതമാകും.

ക്രിസ്തുവിനെ അറിയുവാനും പ്രഘോഷിക്കുവാനുമുള്ള ഭാഗ്യം ദൈവം നമുക്കോരോരുത്തർക്കും നൽകട്ടെ.

വ്യാഴം 2. 41—47

നാലു കാര്യങ്ങൾ സഭയുടെ പ്രധാന പ്രവർത്തനങ്ങളായി കാണപ്പെടുന്നു.

1. അപ്പസ്തോലികപഠനം. യേശുക്രിസ്തുവിനെക്കുറിച്ച് പരിശുദ്ധ ശ്ലീഹന്മാരിൽനിന്നും ലഭിച്ചിട്ടുള്ള പഠനം ആദിമസഭയുടെ അടിസ്ഥാനമായിരുന്നു. പട്ടത്വത്തേപ്പററിയായിരുന്നില്ലതു്, പ്രത്യുത കർത്താവേശുമിശിഹായുടെ ജീവിതത്തേയും മരണത്തേയും പുനരുത്ഥാനത്തേയും കുറിച്ചായിരുന്നു.

2. അപ്പസ്തോലികസഹത്വം. സഭതങ്ങളെല്ലാം ക്രിസ്തുവിൽ ഒന്നാണെന്നുള്ള ബോധത്തോടെ ഏകോദരസഹോദരത്വം പരിശീലിച്ചിരുന്നു. യഥാർത്ഥത്തിലുള്ള മാനസികവും ഹൃദയപൂർവ്വവുമായ ഐക്യം സഭയുടെ പ്രധാന ഗുണമത്രേ.

3. "അപ്പംമുറിക്കൽ." സഭാംഗത്തിനു്, ക്രിസ്തുവിൽ ദൈവവുമായും മററുള്ളവരുമായും ഉള്ള ഏകത്വത്തേക്കുറിക്കുന്ന ഈ പരിശുദ്ധകൂദാശ ആദിമക്രിസ്ത്യാനിയുടെ ജീവൻതന്നെയായിരുന്നു.

4. പ്രാർത്ഥന. ക്രിസ്തീയസഭയുടെ ശ്വാസമാണാരാധന. അതില്ലാത്ത സഭ നിർജ്ജീവമത്രെ, അതില്ലാത്ത ക്രിസ്ത്യാനി രോഗിയത്രെ.

ഇവ നാലുമിന്നും നമ്മുടെ സഭയിൽ യഥാർത്ഥമായി ശക്തിപ്പെടുവാൻ ദൈവത്തോടു് നമുക്കു പ്രാർത്ഥിക്കാം.

വെള്ളി 2. 43—47

ആദിമസഭയുടെ വിശിഷ്ട ചിഹ്നങ്ങളിൽ പ്രധാനമായും ദൃശ്യമായിരുന്നവ, പരസ്പരസ്നേഹവും ദൈവീകപ്രസന്നതയുമായിരുന്നു. പ്രാർത്ഥനയിലും ഭക്ഷണത്തിലും പ്രവൃത്തിയിലും അവർ ഒരുമിച്ചുകൂടുകയും സഹകരിക്കുകയും ഒരു കുടുംബമെന്നപോലെ വർത്തിക്കുകയും ചെയ്തുപോന്നു. അതുകൊണ്ടാണു്, ദൈവത്തെയറിയാത്ത റോമ്മാക്കാർപോലും പറഞ്ഞതു്. "കണ്ടാലും, ഈ ക്രിസ്ത്യാനികൾ എത്രമാത്രം പരസ്പരം സ്നേഹിക്കുന്നു!" എന്നു്.

ആ സ്നേഹവും രമ്യതയും മൂലമാണു് യഥാർത്ഥമായ ദിവ്യപ്രസന്നതയും അവരിൽ ഉളവായതു്. ദാരിദ്ര്യത്തിന്റേയും ക്ഷാമത്തിന്റേയും നടുവിൽ പ്രീ

ന്ത ജനങ്ങളോടൊന്നിച്ചു കർത്താവു ഒരു പുതിയ അനുഭവത്തിലേയ്ക്കു പ്രവേശിക്കുന്നു. 13. 1—18 കർത്താവു തന്റെ ശിഷ്യന്മാരുടെ പാദങ്ങളെ കഴുകുന്നു. മുന്തിരി വള്ളിയുടേയും കൊമ്പുകളുടേയും ഉപമയിൽകൂടി ക്രിസ്തുയേശുവിന്റെ അനുഭവം വ്യക്തമാക്കുന്നു (15. 1–17) ഈ ഭാഗത്തെ പ്രധാന പ്രതിപാദ്യ വിഷയങ്ങൾ തന്റെവേർപാടിനെക്കുറിച്ചും തന്റെ പിൻഗാമികൾ ഈലോകത്തിൽനിന്നും വേർപെട്ടവരായിരിക്കേണ്ടതിനെക്കുറിച്ചും 15. 18—16. 33 വരെയും ദൈവവുമായുള്ള സംസർഗ്ഗത്തെപ്പററി 14. 1—31 വരെയും തന്നെയും തന്റെ ജനങ്ങളേയും പിതൃസന്നിധിയിൽ സമർപ്പിച്ചുകൊണ്ടുള്ള പ്രാർത്ഥന 17. 1–16 വരെയുമുള്ള ഭാഗത്തു കാണുന്നു.

ഉപസംഹാരം. കർത്താവിനെ പിടിക്കുന്നതും വിസ്താരവും മററുമാണു അവസാന അദ്ധ്യായങ്ങളിൽ കാണുന്നതു് 18. 1—19വരെ. ക്രൂശാരോഹണം 19-ാം അദ്ധ്യായത്തിലും (19. 17—41) ഉയർത്തെഴുന്നേല്പ്, ഇരുപതിലും വിസ്തരിച്ചിരിക്കുന്നു. ഇരുപത്തൊന്നാമദ്ധ്യായം ഉയർപ്പിനു ശേഷം താൻ പ്രത്യക്ഷമാകുന്നതിനെക്കുറിച്ചും കഥയുടെ അവസാനത്തെക്കുറിച്ചും വിവരിക്കുന്നു. ഈ അദ്ധ്യായത്തിന്റെ സാധുത്വത്തെക്കുറിച്ചും കർതൃത്വത്തെപ്പററിയും അഭിപ്രായവ്യത്യാസങ്ങളുണ്ടു്. അതേക്കുറിച്ചു അടുത്തതായി നമുക്കു ചിന്തിക്കാം.



ധനങ്ങളും പ്രയാസങ്ങളുമനുഭവിച്ചുകൊണ്ട്, ഈ ദൈവികസംഘത്തിനു് സന്തോഷിപ്പാൻ സാധിച്ചതുപോലെ നമ്മെയും ദൈവം തന്റെ സ്നേഹംകൊണ്ടു ബന്ധിച്ച് ആത്മീയ പ്രബുദ്ധതയുടെ ആന്തരികോല്ലാസം നമ്മുടെ സഭയിലും വളർത്തട്ടെ.

ശനി 3. 1—10

"പൊന്നും വെള്ളിയും എനിക്കില്ല, ഉള്ളതു് ഞാൻ നിനക്കു നൽകുന്നു. നസറായനായ യേശുക്രിസ്തുവിന്റെ നാമത്തിൽ എഴുന്നേററു നടക്കുക" എന്നു മുടന്തിൽക്കിടക്കുന്ന ലോകത്തോടു പറയുവാനുള്ള ആത്മീയപ്രബുദ്ധതയാണ് സഭയുടെ പുരോഗമനത്തിന്റെ മാനദണ്ഡം.

വസ്തുക്കളെത്രയുണ്ടായാലും, കെട്ടിടങ്ങളെത്ര പണിയിച്ചാലും, പൊന്നിൻ കുരിശുകളും, പട്ടുകുടകളും പലതുണ്ടായാലും പള്ളി പള്ളിയാകയില്ല.

നമ്മുടെ ഇടവകകൾ തോറും സാക്ഷാത്തായ ദൈവവിശ്വാസത്തിന്റെ ശക്തിനാം പ്രാപിച്ചു നിരാശാബദ്ധമായ ലോകത്തിലേക്കു പ്രത്യാശയുടെ സന്ദേശവുമായിറങ്ങുവാനുള്ള ആത്മീയതേജസ് ക്രിസ്തുയേശു നമുക്കോരോരുത്തർക്കും നൽകട്ടെ.

—o—

# ഇടവകകളുടെ സ്വയംപര്യാപ്തത.

(പി. ജി. ജോർജ്ജ് പത്തനംതിട്ട.)

സഭാഗാത്രത്തിന്റെ ഒരു പ്രധാന ഘടകമാണ് ഇടവകകൾ. ഇടവകകളെ മെത്രാപ്പോലീത്തന്മാരുടെ പ്രതിനിധി എന്ന നിലയിൽ വികാരിമാർ ഭരിക്കുന്നു. ബ. പട്ടക്കാർ ഇന്ന് വി. കർമ്മാനുഷ്ഠാനങ്ങൾ കൊണ്ടു മാത്രം തൃപ്തിയടഞ്ഞാൽ ഇടവകകൾ സമ്പൂർണ്ണത കൈവരിച്ചുവെന്ന് വിചാരിക്കാവുന്നതല്ല. വിവിധോദ്ദേശ സംഘടനകൾ എല്ലാം പ്രവർത്തനങ്ങൾ നടത്തുന്നതുകൊണ്ടും ഇടവകകൾ സ്വയം പര്യാപ്തമായി എന്നു പറയാവുന്നതല്ല. ഇടവകയ്ക്കു് ആവശ്യമുള്ളിടത്തോളം പ്രസംഗകരെ പരിശീലിപ്പിക്കുന്നതു് സ്വയം പര്യാപ്തതയ്ക്കു് അത്യാവശ്യമാണ്. ഇടവകയിൽ സാമാന്യം ജ്ഞാനവും കഴിവും ഉള്ള ചെറുപ്പക്കാർക്ക് കുർബാനമദ്ധ്യേ പ്രസംഗത്തിനു് അവസരം കൊടുത്തു് അവരെ അക്കാര്യത്തിൽ പരിശീലിപ്പിക്കുകയും പ്രോൽസാഹിപ്പിക്കുകയും ചെയ്യാവുന്നതാണ്. അങ്ങനെ ചെയ്തിട്ടുള്ള ഇടവകകളിൽ നിന്നാണ് പ്രസിദ്ധന്മാരായ കൺവൻഷൻ പ്രാസംഗികന്മാർ ഉണ്ടായിട്ടുള്ളതു്. ഇടവകയ്ക്കു് പട്ടക്കാരനെ കൂടാതെ ഒരു സുവിശേഷകനെങ്കിലും ദൈനം ദിനാവശ്യത്തിനു് ഉണ്ടായിരിക്കേണ്ടതാണെന്ന് കാലം ചെയ്ത മാർ പീലക്സീനോസ് തിരുമേനി ഈ ലേഖകനോട് പല പ്രാവശ്യം കല്പിച്ചിട്ടുള്ള ഒരു വസ്തുതയാണ്. ഇങ്ങനെയുള്ള സ്വമേധാ വേലക്കാരെ പട്ടക്കാർ ആകർഷിക്കേണ്ടതാണ്.

ഒരു ഇടവകയ്ക്കു് ശക്തിയായ ഒരു സ്ത്രീസമാജം അത്യാവശ്യമാണ്. ഇടവകയുടെ വലിപ്പം അനുസരിച്ച് സംഖ്യ വർദ്ധിപ്പിക്കേണ്ടതാണ്. മാക്കാംകുന്ന് ഇടവകയിൽ നിശ്ചയിക്കപ്പെട്ട പല ദിവസങ്ങളിലായി 7 സ്ത്രീസമാജങ്ങൾ ഇപ്പോൾ നടന്നുവരുന്നുണ്ട്. ഇടവകയിലുള്ള വിവിധ സംഘടനകളിൽ വിലയേറിയതും മാതൃസ്ഥാനം അർഹിക്കുന്നതും വനിതാസമാജങ്ങളാണെന്ന് പറയുന്നതു് ശരിയാണെന്നുതോന്നുന്നു. മുകളിൽ സൂചിപ്പിച്ച സ്വമേധയാ വേലക്കാരെക്കൊണ്ടു് കൂടുതൽ ആവശ്യം ഈ സംഘടനയ്ക്കാണ്. ഒരു പട്ടക്കാരനു് എല്ലായ്പോഴും സൗകര്യം കിട്ടി എന്നു വരുന്നതല്ല. പട്ടക്കാർക്കു വേണ്ടിയാണ് ഇങ്ങനെയുള്ളവർ പ്രവർത്തിക്കുന്നതു്. പല ഇടവകകളിലും അന്യ സ്ഥലത്തു നിന്നുവരുന്ന ആളുകളെ ആശ്രയിച്ചാണ് ഇന്ന് ഈ സമാജങ്ങൾ നടത്തപ്പെടുന്നതെന്നു അനുഭവം കൊണ്ടു് അറിയാൻ സാധിച്ചിട്ടുണ്ട്. ഒരു ഇടവകയ്ക്കു് ഒരു പട്ടക്കാരനും കുറഞ്ഞ പക്ഷം ഒരു സുവിശേഷകനും ഉണ്ടാകുമെങ്കിൽ ഇടവക സ്വയം പര്യാപ്തമായി എന്നു പറയാം. പട്ടക്കാർ ഇങ്ങനെയുള്ളവരെ കണ്ടുപിടിക്കുകയും പരിശീലിപ്പിക്കുകയും ചെയ്താൽ ഇടവകകൾ സ്വയം പര്യാപ്തമായിക്കൊള്ളും. പല യുവാക്കന്മാരും മിഷനറിമാരായി പുറപ്പെടുവാനും ഇതു് കാരണമായിത്തീരും.

പല ഇടവകകളിലും സ്ത്രീസമാജങ്ങളും രാത്രി യോഗങ്ങളും നടത്തുന്ന ഒരു സംഘടനയാണ് സെൻറ് തോമസ് സുവിശേഷകസംഘം. മാക്കാംകുന്ന് ഇടവക കേന്ദ്രമാക്കിയാണ് ഈ സംഘം പ്രവർത്തിക്കുന്നതു്. പല ഇടവകകളിൽ നിന്നും സ്വമേധാ വേലക്കാർ ഇതിൽ അംഗങ്ങളായി ചേർന്നിട്ടുണ്ട്. 12 പ്രവർത്തകന്മാർ അടങ്ങിയ ഈ സംഘം ക്രമീകരിക്കപ്പെട്ട വിവിധ സമയങ്ങളിലായി 23 സുവിശേഷയോഗങ്ങൾ (സ്ത്രീസമാജ മുൾപ്പെടെ) ആഴ്ചതോറും നടത്തിക്കൊണ്ടിരിക്കുകയാണ്. ഇതിൽ പെട്ട ചിലർ പൌരസ്ത്യ കാതോലിക്കേററ് സൊസൈററി എന്ന ഒരു വലിയ സുവിശേഷക സംഘത്തിന്റെ അംഗങ്ങളായി പ്രവർത്തിക്കുന്നവരുമാണ്. തുമ്പമ

# ബറെബ്രായ മെത്രാൻെറ യൂറോപ്യൻ ആശയങ്ങൾ

(റ്റി. കെ: ജോസഫ്, ബി. എ, എൽ. റ്റി.)

1226 മുതൽ 1286 വരെ ജീവിച്ചിരുന്ന ഗ്രിഗോറിയോസ് ബറെബ്രായ എന്ന സുപ്രസിദ്ധ പശ്ചിമ ഏഷ്യൻ മെത്രാൻെറ (1246—1286) ഹൂദായ കാനോൻ ഉദ്ധരിക്കുന്നവർ അതിലും അദ്ദേഹത്തിൻെറ മററു കൃതികളിലുമുള്ള യൂറോപ്യൻ ആശയങ്ങൾ ഏതെല്ലാമെന്നു കണ്ടുപിടിക്കണമെന്നപേക്ഷ. അദ്ദേഹത്തിൻെറ കൃതികൾ സുറിയാനിയിലും അറബിയിലുമാണല്ലോ. അന്ന് (1253-ലും അതിനു മുൻപും പിൻപും) അദ്ദേഹത്തിൻെറ സ്ഥലത്തുണ്ടായിരുന്ന (Friars Preachers) എന്ന യൂറോപ്യൻ കത്തോലിക്ക മിഷനറിമാരിൽ നിന്നു് (മെത്രാനാകുന്നതിനു് (1246—നു് മുൻപോ പിൻപോ) അദ്ദേഹം ലത്തീൻ പഠിച്ചോ? അവരുടെ പാശ്ചാത്യ ആശയങ്ങൾ സ്വീകരിച്ചോ?

സ്വീകരിച്ചെന്നാണെനിക്കു തോന്നുന്നതു്. രണ്ടുദാഹരണങ്ങൾ പറയാം. (1) മാർത്തോമ്മാശ്ളീഹായെ ഇൻഡ്യയിലെ ഒരു മലയിൽ പാക്കുന്ന പുറജാതിക്കാരിലൊരുവൻ ഒരു ശൂലംകൊണ്ടു കുത്തിക്കൊന്നെന്നും, ഖബറടക്കിയ സ്ഥലം കലമിനാ (Calamina) ആണെന്നും ബറെബ്രായ പറയുന്നു. മേല്പടി ഒരാളും ശൂലവും കലമിനായും അദ്ദേഹത്തിൻെറ കാലം വരെയുള്ള മററു സുറിയാനി അറബിപുസ്തകങ്ങളിലില്ല. മൂന്നാം ശതകത്തിലെ സുറിയാനി പ്രക്സീസു മുതലുള്ളവയിലെങ്ങും അവയില്ല. സൂര്യക്ഷേത്രത്തിലെ പുരോഹിതനും, ശൂലവും, കലമിനായും ക്രിസ്ത്വാബ്ദം 450—550 മുതലുള്ള യൂറോപ്യൻ കൃതികളിലാണുള്ളതു്. 1527-നു ശേഷം അവമൂന്നും പറങ്കികളിൽ നിന്നു നമ്മുടെ പൂർവ്വികന്മാർക്കു കിട്ടി. ബറെബ്രായയിൽ നിന്നു് അവയെ നമ്മുടെ പൂർവികന്മാർ സ്വീകരിച്ചില്ല.

(2) ബറെബ്രായയുടെ വേറൊരു യൂറോപ്യനാശയം കാണുന്നതു് ഹൂദായകാനോനിലാണു്. റോമായിലെ പാത്രിയർക്കീസിനു് മററു മൂന്നു പാത്രിയർക്കീസന്മാരുടെ മേലും അധികാരമുണ്ടെന്നതാണു് ആ പാശ്ചാത്യാശയം.

അതു് നമ്മുടെ പൂർവ്വന്മാർ സ്വീകരിച്ചോ? എന്നു മുതൽ? ബറെബ്രായയുടെ കൃതികൾ പഠിച്ചിട്ടുള്ള നമ്മുടെ മല്പാന്മാർ ഉത്തരം പറഞ്ഞാല്പകാരം. ബറെബ്രായ കത്തോലിക്ക മെത്രാനാക്കപ്പെട്ടെന്നു തെളിയിപ്പാൻ രേഖയുണ്ടോ? അഞ്ചാം ശതകത്തിനു മുൻപു വല്ല രേഖയിലും മേല്പറഞ്ഞ റോമാസർവ്വാധികാരം പ്രസ്താവിച്ചിട്ടുണ്ടോ?

—o—

ൺ ഇടവകയുടെ മെത്രാപ്പോലീത്താ തിരുമേനി ഈ സംഘത്തെ അംഗീകരിച്ചു് സഹായിച്ചു കൊണ്ടിരിക്കുകയാണു്. ഇതിലെ അംഗങ്ങൾ മാസത്തിൽ ഒരിക്കൽ മാക്കാംകുന്നു് പള്ളിയിൽ സമ്മേളിച്ചു് പ്രവർത്തന പരിപാടികളെപ്പററി പുതിയ നിരീക്ഷണങ്ങൾ നടത്തുന്നുണ്ടു്.

ഞങ്ങൾ സഞ്ചരിക്കുന്ന പല ഇടവകകളിലെ സ്ഥിതി മനസ്സിലാക്കി നമ്മുടെ സഭയ്ക്കു് ഇന്നത്തെ ഒരു ആവശ്യം പട്ടക്കാരെപ്പോലെ തന്നെ സുവിശേഷകന്മാരും വർദ്ധിക്കേണ്ടതാണെന്നു് ഈ ലേഖകനു് തോന്നിയ അഭിപ്രായം വെളിപ്പെടുത്തുക മാത്രമാണു് ഇതു കൊണ്ടുദ്ദേശിക്കുന്നതു്. ഓരോ ഇടവകയും പൊതുയോഗങ്ങൾ കൂടുമ്പോൾ ഇടവകയോടു് ഉത്തരവാദിത്വമുള്ളവരും കഴിവും പ്രാപ്തിയും മനസ്സും ഉള്ളവരും, ആയ ഓന്നോരണ്ടോ പേരെ ഇടവക സുവിശേഷകന്മാരായി ചുമതലപ്പെടുത്തി ഇടവകകളിൽ വച്ചു തന്നെ അവശ്യമായ പരിശീലനം കൊടുത്തു് പ്രവർത്തനം തുടങ്ങിയാൽ ഇടവകകൾ അതിൽ സ്വയം പര്യാപ്തമായി തീരുന്നതാണു്. ഇതു് പ്രതിഫലമില്ലാത്ത വേലയാകയാൽ കേന്ദ്രത്തിൽനിന്നും നിശ്ചയിക്കപ്പെട്ടിട്ടുള്ള മററു സുവിശേഷകന്മാരുടെ വേലയ്ക്കു് ബാധകമാകുന്നതുമല്ല.

—o—

## സെൻറ് ജോർജ്ജസ് അസോസ്യേഷൻ ജൂബിലി സോവനീർ

തിരുവനന്തപുരത്തെ സെൻറ് ജോർജ്ജസ് അസോസ്യേഷൻെറ രജത ജൂബിലി സ്മാരകമായി പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന ഈ ഗ്രന്ഥത്തിൽ ഓർത്തഡോക്സ് സഭയിലെ പത്തു തിരുമേനിമാരുടെയും മനോഹര ചിത്രങ്ങളും പതിനഞ്ചോളം നല്ല ലേഖനങ്ങളും അടങ്ങിയിരിക്കുന്നു.

ഇന്നു വളരെയധികം പുരോഗമിച്ചിരിക്കുന്ന സെൻറ് ജോർജ്ജസ് അസോസ്യേഷൻ ഏതെല്ലാം ഘട്ടത്തിൽ കൂടിയാണു് ഇത്രയും വളർന്നതെന്നറിയുന്നതു യുവജനപ്രവർത്തകർക്കു് വളരെ സഹായകരമായിരിക്കും. റവ. ഡീക്കൻ എം. വി. ജോർജ്ജ്, ഡോ. പി. സി. അലക്സാണ്ടർ, റവ. ഫാ. പി. സി. ഈപ്പൻ, ശ്രീ. ടി. ജി. ജോൺ, വ. ദി. ശ്രീ. തെങ്ങുംതോട്ടത്തിൽ ഗീവറുഗീസ് കോർഎപ്പിസ്കോപ്പാ മുതലായവരുടെ ലേഖനങ്ങൾ തികച്ചും ശ്രദ്ധേയമാണു്. ഇപ്രകാരമുള്ള ഒരു ഗ്രന്ഥം പ്രസിദ്ധീകരിച്ചതിൽ അസോസ്യേഷൻ അഭിനന്ദനം അർഹിക്കുന്നു. ഈ ഗ്രന്ഥത്തിൻെറ കോപ്പികൾ ശ്രീ. കെ. കെ. അലക്സാണ്ടർ, വൈ. എം. സി. എ, തിരുവനന്തപുരം. എന്ന ആളിൽനിന്നും ഒന്നരരൂപാ വിലയ്ക്കു ലഭിക്കുന്നതാണു്.

—o—

## ഓർത്തഡോക്സ് സ്റ്റുഡൻറ്സ് അസോസ്യേഷൻ

കോട്ടയം സി. എം. എസ്. കോളേജിലെ ഓർത്തഡോക്സ് വിദ്യാർത്ഥി സംഘത്തിൻെറ ഉൽഘാടനം പത്തനംതിട്ട കാതോലിക്കേററ് കോളേജ് പ്രിൻസിപ്പൽ ശ്രീ. നൈനാൻ ഏബ്രഹാം നിർവഹിച്ചു. യോഗത്തിൽ മാർ പീലക്സിനോസ് തിരുമേനി ആദ്ധ്യക്ഷ്യം വഹിക്കുകയും, പ്രാർത്ഥിക്കുന്നതിനും പ്രവർത്തിക്കുന്നതിനും വിദ്യാർത്ഥികളെ ആഹ്വാനം ചെയ്യുകയും ചെയ്തു. ഇംഗ്ളണ്ടിലും മററും സാധാരണക്കാർക്കു മതത്തോടു് ഒരവഗണനാമനോഭാവമാണുള്ളതെന്നും പണ്ഡിതന്മാരിൽ ചിലർ പോലും അസ്തിക്യബോധത്തെപ്പററി സംശയമുള്ളവരുണ്ടെന്നും ശ്രീ. നൈനാൻ ഏബ്രഹാം പറയുകയുണ്ടായി.

—o—

No. 49 Dated 20-8-1946 M. Reg. 5286

# THE CHURCH WEEKLY

## വാർത്തകളും കുറിപ്പുകളും

അഖിലലോക സഭാകൗൺസിലിന്റെ അടുത്ത കേന്ദ്രസമിതി ഒരു കമ്യൂണിസ്റ്റുരാജ്യമായ ഹംഗറിയിൽവച്ചു നടത്തുന്നതിനു സിററ്സർലണ്ടിൽ സമ്മേളിച്ച അഖിലലോക സഭാ കൗൺസിൽ തീരുമാനിച്ചിരിക്കുന്നു. ഹംഗറിയിലെ ക്രൈസ്തവസഭകളുടെ ക്ഷണമനുസരിച്ചാണ് ഈ തീരുമാനം കൈക്കൊണ്ടിട്ടുള്ളതു്. കമ്യൂണിസ്റ്റു രാജ്യങ്ങളിലെ ക്രൈസ്തവസഭകളുമായി കൂടുതൽ സമ്പർക്കത്തിൽ ഏർപ്പെടുന്നതിനു സഭാകൗൺസിൽ ഈയിടെ ആഹ്വാനം ചെയ്തതും റഷ്യയിൽനിന്നുള്ള ഒരു സഭാ ദൗത്യസംഘം ഈയിടെ ബ്രിട്ടൻ സന്ദർശിച്ചതും സ്മരണീയമാണ്. മലങ്കരസഭയിൽനിന്ന് ഒരു ദൗത്യസംഘത്തെ റഷ്യയിലേക്കു യയ്ക്കുന്നതിനേപ്പററി പരിഗണിക്കേണ്ടതാണെന്നു തോന്നുന്നു.

ഓർത്തഡോക്സ് സ്റ്റുഡൻറ് മൂവ്മെൻറ്

മാർ ഈവാനിയോസ് കോളജിലെ ഓർത്തഡോക്സ് സഭാംഗങ്ങളായ വിദ്യാർത്ഥികളുടെ ഒരു പ്രത്യേകയോഗം തുമ്പമൺ ഇടവകയുടെ മാർ പീലക്സീനോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ കൂടി. റവ. ഡീക്കൻ എം. വി. ജോർജ്ജ് സഭാസേവനത്തിനു വിദ്യാർത്ഥികളെ ആഹ്വാനം ചെയ്തു.

റെവ. ഡീക്കൻ കെ. സി. ഉമ്മൻ

തുമ്പമൺ മെത്രാസന ഇടവക സെക്രട്ടറിയായ ആറാട്ടുപുഴ കൊളഞ്ഞിക്കൊമ്പിൽ റെവ. ഡീക്കൻ കെ. സി. ഉമ്മൻ വൈദികസംബന്ധമായ ഉപരിപഠനാർത്ഥം ഓഗസ്റ്റ് 29-ാംനു- പത്തനംതിട്ട നിന്നും ഇംഗ്ലണ്ടിലേയ്ക്കു യാത്രതിരിക്കുന്നതാണ്. ഇദ്ദേഹത്തിനു് ഒരു സ്കോളർഷിപ്പു ലഭിച്ചിട്ടുണ്ടു്.

മാർ ഒസ്സാത്തിയോസ് തിരുമേനി

ശരീരപരിശോധനാർത്ഥം വെല്ലൂരാശുപത്രിയിലേക്കു പോയിരുന്ന മിഷനറി ബിഷപ്പ് മാർ ഒസ്സാത്തിയോസ് തിരുമേനി ഓഗസ്റ്റ് 18-ാംനു- മുളന്തുരുത്തി കർമ്മേൽ ദയറായിൽ തിരിച്ചെത്തിയിരിക്കുന്നു.

ക്രൈസ്തവനേതാക്കന്മാർ

ഗോവാപ്രശ്നത്തേപ്പററി പര്യാലോചിക്കുന്നതിനു് എം. പി. മാരുൾപ്പെടെ ഡൽഹിയിലെ ക്രൈസ്തവനേതാക്കന്മാർ ഒരു യോഗം കൂടുന്നതാണെന്നറിയുന്നു.

ബ്രിട്ടനിലെ മദ്യപാനം

ബ്രിട്ടനിലെ എഴുപതു ശതമാനമാളുകളും സാമാന്യം "എടുക്കുന്ന" മദ്യപാനികളാണ്. ശരാശരി ഒരാൾ ഒരാഴ്ചയിൽ പത്തു പവന്റെ മദ്യം കുടിച്ചു തീർക്കുന്നു. മദ്യങ്ങൾക്കു വേണ്ടി ബ്രിട്ടൻ ആണ്ടിൽ 80 കോടി പവനാണു ചെലവഴിക്കുന്നതു്. സാമാന്യം കുടിക്കുന്ന സഭാംഗങ്ങൾ അവിടത്തെ സഭയ്ക്കു ഒരു വലിയ പ്രശ്നമായിത്തീർന്നിരിക്കുകയാണ്. മലങ്കരസഭയിൽ അതു ഒരുപ്രശ്നമല്ലെങ്കിലും സാമാന്യം"എടുക്കുന്ന"വർക്കുസമുദായത്തിൽ മാന്യമായ പദവി നൽകപ്പെട്ടിട്ടുണ്ട്.

സ്ത്രീകൾക്കു പട്ടം

അമേരിക്കൻ ഐക്യനാടുകളിലെ പ്രിസ്ബിററീരിയൻ സഭാ ജനറൽ അസംബ്ളിയുടെ 167-ാം സമ്മേളനം സ്ത്രീകൾക്കു പട്ടക്കാരായി പട്ടം കൊടുക്കുന്നതിനു തീരുമാനിച്ചിരിക്കുന്നു. അസംബ്ളി അംഗങ്ങളിൽ 75 ശതമാനവും യോജിച്ചാണ് ഈ തീരുമാനമെടുത്തിട്ടുള്ളതു്.

ശാസ്ത്രവും സമാധാനവും

കഴിഞ്ഞ ആഴ്ചയിൽ ജനീവായിൽ വച്ചു 72-രാജ്യങ്ങളിലെ ശാസ്ത്രജ്ഞന്മാർ അണുശക്തിയുടെസമാധാന കാല ഉപയോഗത്തെപ്പററി ചർച്ചകൾ നടത്തുകയും ഓരോരുത്തർ കണ്ടു പിടിച്ച നേട്ടങ്ങളെപ്പററി പ്രസ്താവിക്കുകയും ചെയ്യുകയുണ്ടായി. ഇൻഡ്യ അയച്ച ആററമിക് എനർജി കമ്മീഷൻ ചെയർമാനായിരുന്ന സമ്മേളനം ഉൽഘാടനം ചെയ്തതു്. അദ്ദേഹത്തിന്റെ പ്രസംഗത്തിൽ ശാസ്ത്രജ്ഞന്മാർ എന്ന നിലയ്ക്കു തങ്ങളുടെ പ്രഥമ കർത്തവ്യം സത്യം എന്താണെന്നു സ്ഥാപിക്കുകയാണെന്നും ഇക്കാര്യത്തിൽ മനുഷ്യജാതിയോടുള്ള തങ്ങളുടെ കർത്തവ്യം രാജ്യത്തോടുള്ള കടമയെ അതിജീവിക്കുന്നു എന്നും പറയുകയുണ്ടായി.

(കെ. വി. എം.)



Printed and Published by N. M. Abraham B. A, at the Malayala Manorama Press Kottayam.